THE
# CHURCH WEEKLY

| വാല്യം 17 | 1963 ഡിസംബർ 8 | ലക്കം 48 |
|---|---|---|

## THOUGHT FOR THE WEEK

A very modern and permissive grandmother was talking to her thirteen – year-old grandson, who had been caught smoking. "Stevie" she said, "I think you are very stupid, I won't say any more. I'm only your grannie. It's your life, and I don't care…"

"Don't say that!" cried the boy in real anguish. "If you don't care, who will?" It was a very revealing moment. The young expect us to care, even when they appear to resent it.

–Peter Parson in the British Weekly

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ഡിസംബർ 8 മാർ യോഹന്നാൻ മാംദാനയുടെ ജനനം; ക്രൈസ്തവകുടുംബവാരം ആരംഭിക്കുന്നു; വേദപുസ്തക ഞായറാഴ്ച

15 യൗസേഫിനുണ്ടായ വെളിപാട്.

## വരിസംഖ്യ

| | രൂ. | ന.പ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| 6 മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച് വീക്കിലി,
കോട്ടയം.

# ബൈബിൾ ഞായറാഴ്ച

ഡിസംബർ 8–ാം തീയതി ബൈബിൾ ഞായറാഴ്ചയായി ആചരിക്കുവാൻ അഭ്യർത്ഥിച്ചുകൊണ്ടു് ഇന്ത്യൻ ബൈബിൾ സൊസൈററി പ്രസിഡണ്ടു് ജെ. എസ്. എസ്. മലേലുവും ജനറൽ സെക്രട്ടറി എ. ഇ. ഇമ്പനാഥനും ചേർന്നു് ഒരു പ്രസ്താവന പുറപ്പെടുവിച്ചിരുന്നു. ആ പ്രസ്താവനയുടെ ചില ഭാഗങ്ങൾ ഞങ്ങൾ മുൻ ഒരു ലക്കം (ഒക്ടോ. 20) ചർച്ച് വീക്ക്ലിയിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു. ലോകമൊട്ടുക്കു് ആചരിക്കപ്പെടുന്ന ഈ ബൈബിൾ ഞായറാഴ്ച, ബൈബിൾ സൊസൈററിയുടെ പ്രവർത്തനങ്ങളെക്കുറിച്ചു് അനേകം രാജ്യങ്ങളിലെ ജനങ്ങൾ ചിന്തിക്കുകയും, പ്രാർത്ഥിക്കയും ചെയ്യുന്നു. ഏതൊന്നിനെക്കുറിച്ചെങ്കിലും പ്രാർത്ഥിക്കാൻ തോന്നുന്ന ഒരു കാര്യത്തിൽ ജനങ്ങൾക്കു താല്പര്യവും വർദ്ധിക്കുമല്ലോ. താല്പര്യമില്ലാത്ത കാര്യങ്ങളെക്കുറിച്ചു് ആരും പ്രാർത്ഥനയിൽ ഓർക്കാറില്ല. പ്രാർത്ഥന ദൈവത്തിൻെറ കരുണയിലും ശക്തിയിലും ആശ്രയിച്ചു നടത്തുന്ന ഒരു സ്നേഹകർമ്മമാണു്. ബൈബിൾ സൊസൈററിയെപ്പററി പ്രാർത്ഥിക്കുവാൻ നമുക്കു തോന്നുന്നെങ്കിൽ അതിൻെറയർത്ഥം നമുക്കു് അതിൻെറ പ്രവർത്തനങ്ങളിൽ താല്പര്യമുണ്ടെന്നാണു്.

നമ്മുടെ സജീവതാല്പര്യം അർഹിക്കുന്ന ഒരു പ്രസ്ഥാനമാണോ ബൈബിൾ സൊസൈററിയുടെ പ്രവർത്തനങ്ങൾ എന്നു ചിന്തിക്കയും പഠിക്കുകയും ചെയ്യുന്നതു് പ്രയോജനപ്രദമായിരിക്കും. ബൈബിൾ ലോകമെങ്ങും പ്രചരിക്കേണ്ടതാവശ്യമാണോ? പ്രചരിക്കേണ്ടതാണെന്നു നാം വിചാരിക്കുന്നെങ്കിൽ ബൈബിളിനുള്ള പ്രാധാന്യം നാം മനസ്സിലാക്കുന്നുണ്ടെന്നും, ബൈബിൾ നാം പ്രയോജനപ്പെടുത്താൻ ശ്രമിക്കുന്നുണ്ടെന്നുമാണർത്ഥം. ബൈബിൾ ശരിയായി വായിക്കുകയും പഠിക്കുകയും ചെയ്യുന്നവർ, ആ പുസ്തകം ലോകത്തിൽ എല്ലാ ജനങ്ങളും വായിച്ചു പഠിക്കണമെന്നാഗ്രഹിക്കും. അതിനുവേണ്ടി പ്രവർത്തിക്കുന്നവരുമായി സഹകരിക്കണമെന്നു നിശ്ചയിക്കും. സഹകരണം കേവലം വാക്കുകൾകൊണ്ടു മാത്രമായിരിക്കയില്ല. സഹകരണം സംഭാവനകൾകൊണ്ടും മററുള്ളവരെ അതിനായി പ്രേരിപ്പിക്കുന്നതുകൊണ്ടും പ്രകടിപ്പിക്കാതിരിക്കാൻ പ്രാർത്ഥിക്കുന്നവർക്കു സാധിക്കാതെവരും.

ഓരോ രാജ്യത്തെയും ബൈബിൾ സൊസൈററികൾ നിർവഹിച്ചുകൊണ്ടിരിക്കുന്ന പങ്കു് എന്താണെന്നറിയുന്നവർ, ആ പ്രസ്ഥാനത്തിൻെറ വിജയത്തിനുവേണ്ടി പ്രാർത്ഥിക്കാതിരിക്കയില്ല. പ്രതിവർഷം 75 ലക്ഷം ബൈബിളും, പുതിയ നിയമവും ലോകബൈബിൾ സൊസൈററി വിതരണം ചെയ്യുന്നുണ്ടു്. അതിഭീമമായ ഒരു സംഖ്യയാണിതെന്നു തോന്നിയേക്കാം. പക്ഷേ ക്രൈസ്തവലോകത്തിൻെറ ആവശ്യത്തിനുതന്നെ മതിയാകാത്ത ഒരു സംഖ്യയാണിതെന്നു് ഇൻഡ്യൻ ബൈബിൾ സൊസൈററിയുടെ അഭ്യർത്ഥനയിൽ ചൂണ്ടിക്കാണിക്കുന്നു. ആണ്ടിൽ രണ്ടു കോടി വീതം ക്രിസ്ത്യാനികളുടെ സംഖ്യ വർദ്ധിക്കുന്നുണ്ടു്. 75 ലക്ഷം ബൈബിളും, പുതിയനിയമവും കൂടെ വിതരണം ചെയ്താൽപോലും, പകുതിയിലധികം ക്രിസ്ത്യാനികൾക്കു ബൈബിളിൻെറ ഒരു പ്രതി കിട്ടാതെ വരും. ക്രിസ്ത്യാനികൾ മാത്രമല്ല ബൈബിൾ വായിക്കേണ്ടതും വായിക്കുന്നതും. ക്രിസ്ത്യാനികളുടെ ചില വികല നയങ്ങളും സങ്കുചിതമായ സമീപനരീതികളും മററു മതാനുയായികളെ ബൈബിൾ വായിക്കുന്നതിൽ നിന്നകററി നിർത്തുന്നുണ്ടു്. മഹത്തായ ഒരു വേദഗ്രന്ഥമെന്ന നിലയിൽ സർവമതാനുയായികൾക്കും വേദപുസ്തകം വായിക്കാനും പഠിക്കാനും, ആഗ്രഹം തോന്നാൻ ക്രിസ്ത്യാനികളുടെ പെരുമാററം ഒട്ടും സഹായകമായിരിക്കുന്നില്ല. മററു മതത്തിൽ പെട്ടവർ ക്രിസ്ത്യാനികളായിത്തീർന്നാലും ഇല്ലെങ്കിലും ക്രിസ്തുവിനെപ്പററി അറിയാൻ സൗകര്യമുണ്ടാക്കുന്നതു് ക്രിസ്ത്യാനികളുടെ ധർമ്മമാണു്.

ക്രിസ്ത്യാനികളായവർതന്നെ ക്രിസ്തുവിൻെറ പ്രമാണങ്ങൾ അനുസരിച്ചു് ജീവിക്കാൻ ശ്രമിക്കുന്നില്ല. ആ സ്ഥിതിക്കു് ക്രൈസ്തവരിലും അക്രൈസ്തവരായി അനവധിയാളുകൾ ഉണ്ടെന്നു വിചാരിക്കണം. ബൈബിൾ "അക്രൈസ്തവക്രിസ്ത്യാനികൾ"ക്കുപാരായണം ചെയ്യാമെങ്കിൽ, മററു മതാനുയായികൾക്കും അങ്ങനെ ചെയ്യാമല്ലോ. അവർ ക്രിസ്തുമതം സ്വീകരിച്ചില്ലെങ്കിലും ബൈബിൾ വായിക്കുന്നതും ക്രിസ്തുവിൻെറ ജീവിതചൈതന്യം അറിയുന്നതും ഒരിക്കലും അവർക്കു ഗുണമല്ലാതെ ദോഷം ചെയ്യുകയില്ല. അതുകൊണ്ടു് ലോകമൊട്ടുക്കുള്ള ജനങ്ങളുടെ

ഇടയിൽ വേദപുസ്തകം പ്രചരിപ്പിക്കാനുള്ള ഒരുലക്ഷ്യത്തിൽ ബൈബിൾ സൊസൈററികൾ പ്രവർത്തിച്ചുവരികയാണ്. പക്ഷേ ആ ലക്ഷ്യം തീരെ അപ്രാപ്യമാണെന്നുതന്നെ വിചാരിക്കേണ്ട പരിതസ്ഥിതിയാണുള്ളതെന്ന് താഴെ വിവരിക്കുന്ന കണക്കുകൾ വ്യക്തമാക്കും.

315 കോടി 50 ലക്ഷമാണ് ലോകത്തിലെ ജനസംഖ്യ. പ്രതിവർഷം 5 കോടി (ആഴ്ചയിൽ 10 ലക്ഷം) വീതം ജനങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഇവരിൽ 15–നും, 50–നും ഇടയ്ക്കു പ്രായമുള്ളവരിൽ വായിക്കാനറിയാത്ത 50 കോടി ആളുകൾ ഉണ്ട്. ഏകദേശം ഏഴിലൊന്നു ജനസംഖ്യയാണിങ്ങനെ വായനയും എഴുത്തും അറിയാത്തവർ. അടുത്ത അഞ്ചുകൊല്ലത്തിനിടയ്ക്ക് ഐക്യരാഷ്ട്രസമിതി 35 കോടി ആളുകളെ സാക്ഷരത്വമുള്ളവരാക്കിത്തീർക്കാൻ പരിപാടിയുണ്ട്. ഈ അഞ്ചുകൊല്ലംകൊണ്ട് സാക്ഷരത്വമില്ലാത്തവരുടെ സംഖ്യ ഇപ്പോഴത്തെ 50 കോടിയിൽനിന്ന് വർദ്ധിക്കയും ചെയ്യും. എത്ര ഭീമമായ ഒരു പ്രശ്നമാണ് ബൈബിൾ എല്ലാവർക്കും വായിക്കുവാൻ സൗകര്യമുണ്ടാക്കുന്നതെന്ന് ഊഹിക്കുവാൻ കഴിയും.

ഏതായാലും ഈ ലക്ഷ്യത്തിൽ പ്രവർത്തിക്കുവാൻ ബൈബിൾ സൊസൈററിയുടെ ലോകസംഘടന ഒരു വിപുല പദ്ധതി ആവിഷ്ക്കരിച്ചിരിക്കുന്നു. ഓരോ ക്രിസ്തീയകുടുംബത്തിനും ഒരു ബൈബിൾ, ഓരോ ക്രിസ്ത്യാനിക്കും കുറഞ്ഞത് ഒരു പുതിയനിയമം, സാക്ഷരനായ ഓരോ വ്യക്തിക്കും വേദപുസ്തകത്തിലെ ഒരു പുസ്തകം, വേദപുസ്ക വിതരണത്തിൽ സഹകരിക്കാൻ ഓരോ സഭാംഗത്തിനും അവസരം—എന്നിങ്ങനെയുള്ള ഒരു ലക്ഷ്യത്തിൽ സൊസൈററി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. വേദപുസ്തകത്തിന്റെ പ്രതിവർഷവിതരണം 5 കോടിയിൽനിന്ന് 15 കോടിയാക്കാനുള്ള പ്രയത്നമാണു നടക്കുന്നത്. ഇതിൽ ഇൻഡ്യ യഥായോഗ്യമായ പങ്കു വഹിക്കണമെങ്കിൽ 35 ലക്ഷം പുസ്തകങ്ങൾ 1961–ൽ വിതരണം ചെയ്ത കണക്ക് ഇരട്ടിയായി വർദ്ധിപ്പിക്കേണ്ടിയിരിക്കുന്നു. ഈ മഹായത്നത്തിൽ ഭാഗഭാക്കാകാനുള്ള ആഹ്വാനം ഡിസംബർ 8—ാം തീയതിയിൽ എല്ലാ ക്രൈസ്തവ കേന്ദ്രങ്ങളിലും നടത്തപ്പെടുമെന്നു പ്രതീക്ഷിക്കപ്പെടുന്നു. ബൈബിൾ ഞായറാഴ്ചയുടെ ആചരണം, ബൈബിൾ പ്രചരണത്തിൽ ഓരോ ക്രിസ്ത്യാനിക്കുമുള്ള ഉത്തരവാദിത്വം അനുസ്മരിപ്പിക്കുവാനാണ്.

ക്രിസ്തുവിന്റെ സന്ദേശം മറേറതു യുഗത്തെക്കാളും ഇന്നു കൂടുതൽ ആവശ്യമായ തരത്തിലാണ് സ്ഥിതിചെയ്യുന്നത്. കാൽവറിയിലെ മഹാസംഭവം മനുഷ്യലോകത്തെ സമാധാനത്തിലേക്കു നയിക്കുവാൻ പര്യാപ്തമാണെന്നു വിശ്വസിക്കുന്നവർ നിരായുധീകരണത്തിനും, അണ്വായുധ നിരോധനത്തിനും ശ്രമങ്ങൾ നടക്കുന്ന അവസരത്തിൽ ബൈബിൾ പ്രചരിപ്പിക്കുന്നതിന്റെ പ്രാധാന്യം വിസ്മരിക്കയില്ല. ബൈബിൾ ഞായറാഴ്ച, ബൈബിൾ സൊസൈററിക്കുവേണ്ടി പ്രാർത്ഥിക്കുവാനും, ബൈബിൾ പ്രചരിപ്പിക്കുവാനുമുള്ള ചുമതല ഓരോ ക്രൈസ്തവനെയും അനുസ്മരിപ്പിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

---

# വാർത്തകൾ

"ഒരു പുതിയ നവീകരണത്തിനുള്ള അഭിവാഞ്ഛ ബ്രിട്ടനിൽ രൂഢമൂലമായിക്കൊണ്ടിരിക്കുന്നുവെന്നു ഞാൻ വിചാരിക്കുന്നു. പ്രധാനമന്ത്രി ആരായാലും രാഷ്ട്രീയരംഗത്തിൽ ഒരു നവദിനം സമാഗതമാകുമെന്നുള്ള രാജ്യവ്യാപകമായ പ്രത്യാശ അതാണ് പ്രതിഫലിപ്പിക്കുന്നത്. നമ്മുടെ രാഷ്ട്രത്തിലെ സാന്മാർഗ്ഗികസ്ഥിതിയെപ്പററി അടുത്തയിട നടന്ന പല അന്വേഷണങ്ങളിലും ഈ ഭാവംതന്നെയാണ് കാണുന്നത്. പക്ഷേ നമ്മുടെ വാസ്തവത്തിലുള്ള രോഗം ആദ്ധ്യാത്മികമാണ്. നാം സോഷ്യലിസത്തിൽ പ്രവേശിച്ചാലും, നമ്മുടെ സാന്മാർഗ്ഗികനില തികച്ചും പ്യൂരിററൻ സ്വഭാവമുള്ളതായിത്തീർന്നാലും, അതിനു മാററമുണ്ടാവില്ല."

സ്റ്റുഡൻറു ക്രിസ്ത്യൻ മൂവ്മെൻറ് പ്രസ്സ് മാനേജിംഗ് എഡിററർ റവ. ഡേവിഡ് എഡ്വേഡ്സ് ചെയ്ത ഒരു പ്രസംഗഭാഗമാണിത്. വൂൾവിച്ച് ബിഷപ്പ് രചിച്ച "ഓണസ്റ്റ് ടു ഗോഡ്" എന്ന ഗ്രന്ഥത്തിന്റെ പ്രസാധകൻ അദ്ദേഹമാണ്. റവ. എഡ്വേഡ്സ് തുടർന്നു: "മിക്ക മനുഷ്യരെ സംബന്ധിച്ചും പരമ്പരാഗതമായ ക്രിസ്തുമതം നിർജ്ജീവമായിക്കഴിഞ്ഞു. പുതിയ ഒരു നവീകരണമാണ് അനേകംപേരും അഭിവാഞ്ഛിക്കുന്നതെന്ന് ഞാൻ പറയുമ്പോൾ, ക്രിസ്തുമതത്തിനു വേണ്ടത്രശക്തിയുണ്ടെന്നുള്ള വസ്തുത അംഗീകരിക്കുന്നുണ്ട്.

## പാപ്പായുടെ വിളംബരം

ആരാധനക്രമം സംബന്ധിച്ച ഡിക്രിയും റേഡിയോ തുടങ്ങിയ പ്രചരണോപാധികളോടുള്ള സഭയുടെ മനോഭാവം സംബന്ധിച്ച ഡിക്രിയും (വത്തിക്കാൻ കൗൺസിൽ കഴിഞ്ഞ ദിവസം അംഗീകരിച്ചവ) മാർപ്പാപ്പാ തിരുമേനി ഡിസംബർ നാലാം തീയതി വിളംബരം ചെയ്തിരിക്കുന്നു. ഈ ഡിക്രികൾ രണ്ടും ഇതോടെ കത്തോലിക്കാസഭയുടെ വിശ്വാസസത്യങ്ങളായിത്തീരുന്നതാണ്.

## കമ്യൂണിസവും സോഷ്യലിസവും

കമ്യൂണിസം, സോഷ്യലിസം, മാർക്സിസം എന്നിവ സംബന്ധിച്ച ഒരു പ്രത്യേക നക്കൽ ഡിക്രി കൂടി വത്തിക്കാൻ കൗൺസിലിന്റെ കാര്യപരിപാടിയിൽ ചേർക്കണമെന്ന് അഭ്യർത്ഥിച്ചുകൊണ്ട് 200–ൽപരം മെത്രാന്മാർ ഒപ്പിട്ട ഒരപേക്ഷ പേപ്പൽ സെക്രട്ടേറിയററിനു സമർപ്പിച്ചിരിക്കുന്നു.

## മെതഡിസ്റ്റുകാരുടെ ചർച്ച

ഇംഗ്ളണ്ടിലെ മെതഡിസ്റ്റുകാരും ആംഗ്ളിക്കരും സഭാസംയോജന പരിപാടിയെപ്പററി ഇടവകലവലിൽ അടുത്തുതന്നെ, ചർച്ചകളാരംഭിക്കുന്നതാണ്. മെത്തഡിസ്റ്റുസഭ ചർച്ച് ഓഫ് ഇംഗ്ളണ്ടുമായി സംയോജിപ്പിക്കുന്നതുസംബന്ധിച്ച പരിപാടിയാണത്.

ഇപ്പോൾ വാർഷികകോൺഫറൻസാണ് മെത്തഡിസ്റ്റുസഭ സംബന്ധിച്ച തീരുമാനങ്ങളെല്ലാം എടുക്കുന്നത്. പ്രസ്തുത സഭ ബിഷപ്പുമാരോടുകൂടിയ ഒരു എപ്പിസ്ക്കോപ്പൽ സഭയായിത്തീരണമോ എന്നതിനെപ്പററിയായിരിക്കും പ്രധാനമായി ചർച്ചകൾ നടക്കുന്നത്.

## ലൈംഗികവിദ്യാഭ്യാസം

ഒരു ജീവശാസ്ത്രവിഷയമായിമാത്രം സ്ക്കൂളുകളിൽ ലൈംഗികബോധനം നൽകുന്നതിനുള്ള പ്രവണതയെ യോർക്ക് ആർച്ചു ബിഷപ്പ് ഡോ. കോഗൻ കുററപ്പെടുത്തിയിരിക്കുന്നു. അദ്ദേഹം ചോദിച്ചു: "സെക്സ് നമ്മൾ വിദ്യാലയങ്ങളിൽ ഇപ്രകാരം പാഠിപ്പിച്ചാൽ മതിയോ? അതോ, വ്യക്തിത്വം, സാന്മാർഗ്ഗിക ബോധം, വേദശാസ്ത്രം എന്നിവ സംബന്ധിച്ച പ്രശ്നങ്ങളുമായി ആഴത്തിൽ കൂട്ടു പിണഞ്ഞ പരിഗണനകളോട് ഉററബന്ധമുള്ളതായി അതിനെ പരിഗണിക്കണമോ?

"ഇന്ന് ജീവശാസ്ത്രസംബന്ധമായി ഒട്ടേറെ അറിവു മിക്കവർക്കുമുണ്ട്. പക്ഷേ, സാന്മാർഗ്ഗികമായ ധാരണയുടെ കാര്യത്തിൽ വേണ്ടത്ര അറിവൊട്ടില്ലതാനും."

## അഖിലേന്ത്യാ ക്രൈസ്തവസമ്മേളനം

ഇന്ത്യൻക്രിസ്ത്യാനികളുടെ ഒരു അഖിലേന്ത്യാസമ്മേളനം നവംബർ മാസത്തിൽ മദ്രാസിൽവച്ചു നടന്നു. മദ്രാസിലെ വിദ്യാഭ്യാസഡപ്യൂട്ടിമന്ത്രി മിസ്സസ് ഗ്രേസ് ടക്കർ സമ്മേളനം ഉൽഘാടനം ചെയ്തു. മദ്രാസ് ക്രിസ്ത്യൻകോളജ് പ്രിൻസിപ്പൽ ചന്ദ്രൻ ദേവനേശൻ അദ്ധ്യക്ഷത വഹിച്ചു.

ജവഹർലാൽ നെഹ്രുവിന്റെ നേതൃത്വത്തിൽ—പ്രത്യേകിച്ച് വിദേശനയത്തിൽ —വിശ്വാസം പ്രകടിപ്പിച്ചുകൊണ്ടും മററുമുള്ള ഏതാനും പ്രമേയങ്ങൾ സമ്മേളനം പാസ്സാക്കുകയുണ്ടായി.

# ന്യായപ്രമാണത്തിന്റെ പൂർത്തീകരണം

സി. ഈ. ജി.

"ഞാൻ ന്യായപ്രമാണത്തെയോ പ്രവാചകന്മാരെയോ നീക്കേണ്ടതിനു വന്നുവെന്നു നിരൂപിക്കരുത്; നീക്കുവാനല്ല നിവർത്തിപ്പാനത്രെ ഞാൻ വന്നതു്. സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുംവരെ സകലവും നിവൃത്തിയാകുവോളം ന്യായപ്രമാണത്തിൽ നിന്നു് ഒരു വള്ളിയെങ്കിലും പുള്ളിയെങ്കിലും ഒരുനാളും ഒഴിഞ്ഞുപോകയില്ല. ആകയാൽ ഈ ചെറിയ കല്പനകളിൽ ഒന്നു് അഴിക്കുകയും മനുഷ്യരെ അങ്ങനെ പഠിപ്പിക്കയും ചെയ്യുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏററവും ചെറിയവൻ എന്നു വിളിക്കപ്പെടും. അവയെ ആചരിക്കയും പഠിപ്പിക്കയും ചെയ്യുന്നവനോ സ്വർഗ്ഗരാജ്യത്തിൽ വലിയവൻ എന്നു വിളിക്കപ്പെടും. നിങ്ങളുടെ നീതി ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെ കവിയുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു."

വി. മത്തായി 5: 17–20.

പുതിയ നിയമവ്യവസ്ഥിതിയും പഴയ നിയമ വ്യവസ്ഥിതിയും തമ്മിലുള്ള ബന്ധം കർത്താവുതന്നെ നിർവചിക്കുന്ന വാചകങ്ങളാണുപരി ഉദ്ധരിച്ചിരിക്കുന്നതു്. മറെറാരു തരത്തിൽ പറഞ്ഞാൽ, അവിടുന്നു് ഇതുവരെയുള്ള ഗിരിപ്രഭാഷണഭാഗത്തു് ദൈവരാജ്യ പൗരന്റെ സ്വഭാവം വിവരിക്കുകയായിരുന്നു. പഴയനിയമ ചിന്താഗതി അനുസരിച്ചിടത്തോളം അടിമുടി നൂതനമായ ഒരു സമീപനം ആയിരുന്നു അതു്; നൂതനമെന്നു മാത്രമല്ല, വിപ്ലവാത്മകവുമായിരുന്നു, ആ സമീപനവും നിർവചനവും. ഈ അദ്ധ്യായത്തിന്റെ ശേഷമുള്ള ഭാഗങ്ങളിൽ മോശൈകന്യായപ്രമാണത്തിന്റെ നീതിയും നൂതന ന്യായപ്രമാണത്തിന്റെ നീതിയും തമ്മിലുള്ള ബന്ധം വിശദീകരിക്കുന്നതിന്റെ മുഖവുര ആയിട്ടാണു് ഈ വാക്യങ്ങൾ ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്.

## തുടർച്ചയും പൂർത്തീകരണവും

പുതിയനിയമത്തിനു് പഴയനിയമത്തോടു് രണ്ടു തരത്തിൽ ബന്ധമുണ്ടു്. പുതിയനിയമം പഴയനിയമത്തിന്റെ തുടർച്ചയാണു് അതേസമയം അപൂർണ്ണമായ പഴയ നിയമത്തെ പൂർണ്ണമാക്കുന്നതിനാൽ അതു പഴയതിനെ ഉല്ലംഘിക്കുകയും ചെയ്യുന്നു. കർത്താവു് ഈ ഉപദേശത്തിലൂടെ ഭൂതവർത്തമാനകാലങ്ങൾ തമ്മിൽ അഭേദ്യബന്ധം ഉണ്ടെന്നു് പ്രഖ്യാപിക്കുകയാണു് ചെയ്തതു്. സുവിശേഷം അവതരിപ്പിക്കപ്പെടുന്നതിനുമുമ്പു് ന്യായപ്രമാണം വരേണ്ടതാവശ്യമാണു്. തെററും ശരിയും തമ്മിലുള്ള വ്യത്യാസം മനുഷ്യൻ മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതോടുകൂടെ ന്യായപ്രമാണം നിറവേററുന്നതിനുള്ള മനുഷ്യന്റെ അപ്രാപ്തിയും അവൻ ഗ്രഹിക്കേണ്ടിയിരുന്നു. മനുഷ്യൻ ഭൂതകാലം അവഗണിക്കുകയോ പുറംതള്ളുകയോ അല്ല ചെയ്യേണ്ടതു്, എന്നാലോ ഭൂതകാലമാകുന്ന അടിസ്ഥാനത്തിന്മേൽ വർത്തമാനകാലം കെട്ടിപ്പടുക്കുകയാണാവശ്യം.

ഇവിടെ നമ്മെ അഭിമുഖീകരിക്കുന്ന ഒരു പ്രശ്നമുണ്ടു്. ആ പ്രശ്നം "സത്യമായിട്ടു ഞാൻ നിങ്ങളോടു പറയുന്നു. ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുംവരെ, സകലവും നിവൃത്തിയാകുവോളം, ന്യായപ്രമാണത്തിൽനിന്നു് ഒരു വള്ളി എങ്കിലും പുള്ളി എങ്കിലും അഴിഞ്ഞുപോകയില്ല'' എന്ന വാചകത്തിൽ അന്തർഭവിച്ചിരിക്കുന്നു. പഴയനിയമന്യായപ്രമാണം നൂതനസമീപനത്തിനും വ്യാഖ്യാനത്തിനും വിധേയമാക്കുകയും ചിലതു ലംഘിക്കുകയും ചെയ്ത കർത്താവു് ആ പഴയനിയമ ന്യായപ്രമാണം അലംഘ്യമാണെന്നു പ്രഖ്യാപിക്കുന്നതിൽ ഒരു യുക്തിവൈരുദ്ധ്യമില്ലേ? തന്റെ വിശദീകരണോപദേശങ്ങളുടെ വെളിച്ചത്തിൽ ഈ വാചകം കർത്താവിന്റേതായിരിക്കാനേ ഇടയില്ല എന്നഭിപ്രായപ്പെടുന്ന പണ്ഡിതന്മാർ ഇല്ലാതില്ല. എന്നാൽ ആ വിധമൊരു സമീപനത്തിനാവശ്യമില്ലെന്നു് യഹൂദമതവിജ്ഞാനികളായ നിഷ്പക്ഷ ചിന്തകർക്കു് ഗ്രഹിക്കുവാൻ കഴിയും.

## ഭിന്നാർത്ഥങ്ങൾ

ന്യായപ്രമാണം എന്ന വാക്കു് യഹൂദന്മാർ നാലു വ്യത്യസ്ത അർത്ഥങ്ങളിൽ ഉപയോഗിച്ചിരുന്നു. (1) പത്തു കല്പനകൾ. (2) വി. വേദപുസ്തകത്തിലെ ആദ്യ അഞ്ചു ഗ്രന്ഥങ്ങൾ. (3) ഇന്നു പഴയനിയമം എന്നു പരിഗണിക്കുന്ന പഴയ നിയമം മുഴുവൻ. (4) പഴയനിയമ ഉപദേശങ്ങൾ അടിസ്ഥാനമാക്കി ശാസ്ത്രിമാർ നൽകിയ വിശദീകരണ വ്യാഖ്യാനങ്ങളും ഉപദേശങ്ങളും.

പഴയനിയമഗ്രന്ഥങ്ങളിൽ നിയമങ്ങളും നിയമവ്യാഖ്യാനങ്ങളും ചുരുക്കമായിട്ടേ നാം കാണുന്നുള്ളു. അനുദിനജീവിതത്തിൽ ന്യായപ്രമാണം മാർഗ്ഗദർശകമാകണമെന്ന ഉദ്ദേശത്തോടെ അവയ്ക്കു ശാസ്ത്രിമാർ വ്യാഖ്യാനം നൽകിയപ്പോൾ എണ്ണമില്ലാത്ത നിയമങ്ങളും നൂലാമാലകളുമായി അവ രൂപാന്തരപ്പെട്ടു. ഉദാഹരണമായി ശാബതാചരണംതന്നെ എടുക്കാം. ആ നിയമം വ്യാഖ്യാനവിധേയമായപ്പോൾ എഴുതുന്ന കൃത്യം ജോലിയായി നിർവചിക്കപ്പെട്ടു. അതിന്റെ തന്നെ വ്യാഖ്യാനം ഈവിധം പോകുന്നു: "അക്ഷരമാലയിലെ ഏതെങ്കിലും രണ്ടക്ഷരങ്ങൾ ഇടതുകരംകൊണ്ടോ വലതുകരംകൊണ്ടോ ഭിന്നനിറമുള്ള മഷി, ചായം, ചോക്കു് ഇവ ഏതെങ്കിലും ഉപയോഗിച്ചോ ഒരേ ഭാഷയിലോ വ്യത്യസ്ത ഭാഷകളിലോ ഓർമ്മയോടെയോ ഓർമ്മപ്പിശകായിട്ടോ എഴുതിയാൽ അതു കുററകരമായ ശാബതുലംഘനം ആയിരിക്കും." നിയമവ്യാഖ്യാനം എത്രമാത്രം യുക്തിവിരുദ്ധവും ഭോഷത്തവുമാകാമെന്നുള്ളതിനുദാഹരണമാണിതു്. ഈ വിധം നിയമം വ്യാഖ്യാനിക്കുകയും ഉപദേശിക്കുകയും ചെയ്തവരാണു് ശാസ്ത്രിമാർ. ഈ വിധ നിയമങ്ങളുടെ പാലനത്തിൽ ബദ്ധകങ്കണരായി തങ്ങളെത്തന്നെ വേർതിരിച്ചവരാണു് പരീശന്മാർ. ചുരുക്കിപ്പറഞ്ഞാൽ യാഥാസ്ഥിതികനായ യഹൂദന്റെ മതം ഈ വക നിയമങ്ങൾ അന്യൂനം പാലിക്കുന്നതിൽ അവസാനിച്ചു. ആ വക നിയമങ്ങളെ ആണു് കർത്താവു വിമർശിച്ചതും ലംഘിച്ചതും. അവ പാലിക്കുന്നതിൽ വീരസാഹസികരായിരുന്ന പരീശരാണു് കർത്തൃവചനങ്ങളിൽ നിശിതവിമർശനവിധേയരായതു്. എന്നാൽ കാതലായ മോശൈക ന്യായപ്രമാണത്തെ അവിടുന്നു ലംഘിക്കുകയാകട്ടെ വിമർശിക്കുകയാകട്ടെ ചെയ്തില്ല.

## എന്താണു ന്യായപ്രമാണം ?

അവിടത്തെ ചിന്താഗതി അനുസരിച്ചു് ന്യായപ്രമാണം ഏതായിരുന്നു എന്നുകൂടെ നാം മനസ്സിലാക്കേണ്ടതുണ്ടു്. താൻ ന്യായപ്രമാണം നശിപ്പിപ്പാനല്ല പൂർത്തിയാക്കുവാനാണു് വന്നതെന്നു കല്പിച്ചിട്ടുമുണ്ടല്ലോ. അതു സർവത്തിലും ദൈവത്തിന്റെ തിരുഹിതം എന്താണെന്നു മനസ്സിലാക്കുവാൻ ശ്രമിക്കുകയും അവയുടെ നിർവഹണാർത്ഥം തങ്ങളെത്തന്നെ സമർപ്പിക്കുകയുമാണു്. ഈ പ്രമാണം പരീശന്മാരും ശാസ്ത്രിമാരും അപൂർണ്ണമായും തെററായ വിധത്തിലുമാണു് ഗ്രഹിച്ചിരുന്നതു്. അവർ ദൈവേഷ്ടം അറിയുന്നതിനു ശ്രമിച്ചു അവയുടെ നിർവഹണത്തിനു തങ്ങളെത്തന്നെ സമർപ്പിച്ചു. എന്നാൽ മനുഷ്യനിർമ്മിതമായ നിയമങ്ങളുടെ നൂലാമാലയാണു് ദൈവഹിതം എന്നു് അവർ തെററിദ്ധരിച്ചുപോയി

## എതിർപ്പു് രണ്ടു വിധം

ഈ വിധം മനുഷ്യനെ വീർപ്പുമുട്ടിച്ചു കൊല്ലുന്ന നിയമാവലിയോടുള്ള എതിർപ്പു് രണ്ടുതരത്തിൽ രൂപം പ്രാപിക്കാം. അതു ചിലപ്പോൾ നിയമങ്ങളെ പാടെ ലംഘിച്ചിട്ടു് അവ

നവനീഷ്ടമുള്ളപ്രകാരം ജീവിക്കുവാനുള്ള ശ്രമത്തിൽ പര്യവസാനിക്കാം. ആ വിധമുള്ള എതിർപ്പിനോട് കർത്താവിന്നു യാതൊരു ആനുകൂല്യവുമില്ലായിരുന്നു. ചിലപ്പോളതു നിയമങ്ങളുടെ പിന്നിലുള്ള ആന്തരാർത്ഥം കണ്ടു അപ്രകാരം ജീവിക്കുവാനുള്ള ശ്രമമായി പരിണമിക്കാം. അതു ശരിയായ സമീപനമായിരിക്കും. കർത്താവതാണു ചെയ്തതു്. അതുമൂലം മതത്തിന്റെ ആത്മസത്ത രക്ഷ പ്രാപിക്കുകയും ചെയ്യും.

എന്നാൽ അതിനു ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നീതിയെക്കാൾ ഉപരിയായ നീതി ആവശ്യമാകുന്നു. അവർ ശിക്ഷയും പ്രതികാരത്തിനും വാഞ്ഛിക്കുന്ന ദൈവത്തെ അനുഷ്ഠാനങ്ങൾമൂലം പ്രീതിപ്പെടുത്തുവാനാണു് ശ്രമിച്ചതു്. ആ നിലപാടു മാറിയിട്ടു് കരുണയും ആർദ്രതയുമുള്ള ദൈവത്തോടുള്ള സംസർഗ്ഗത്തിൽനിന്നുളവാകുന്ന ആന്തരികസന്തോഷത്തിന്റെയും കൃതജ്ഞതയുടെയും പ്രകാശനം ആയി അനുഷ്ഠാനങ്ങൾ രൂപാന്തരം പ്രാപിക്കണം. അപ്പോൾ ബാഹ്യമായ—യാന്ത്രികമായ—അനുഷ്ഠാനം എന്ന നിലപോയിട്ടു് ആത്മാർത്ഥമായ ആ ഭീകരവാഞ്ഛയുടെ പ്രതീകങ്ങളായിത്തീരുന്നു മനുഷ്യൻ ചെയ്യുന്ന സർവ കൃത്യങ്ങളും.

### കൃതജ്ഞതയുടെ പ്രകാശനം

കർത്താവു് ഇവിടെ വളരെ വ്യക്തമായ മുന്നറിയിപ്പു നൽകുകയാണു്. തന്റെ അനുയായികളായി ജീവിക്കുക ലഘുവായ കാര്യമല്ലെന്നും ന്യായപ്രമാണത്തിന്റെ കാലഘട്ടം കഴിഞ്ഞു എന്നും ആരെങ്കിലും ചിന്തിക്കുന്നു എങ്കിൽ അതു് പരമാബദ്ധമായിരിക്കും. പരീശശാസ്ത്രിമാരുടെ ശ്രമം നിയമം നിറവേററുവാനായിരുന്നു എന്നു നാം കണ്ടു. ന്യായപ്രമാണം അനുഷ്ഠിക്കുന്നതിൽ അവർ തൃപ്തി അടഞ്ഞിരുന്നു. ക്രിസ്ത്യാനിയുടെ നീതി ആ ലവലിൽ നിൽക്കുവാൻ പാടില്ല. അവനെ മുന്നോട്ടു തള്ളുന്ന ശക്തി ദൈവം തന്നോടു പ്രദർശിപ്പിച്ചിട്ടുള്ള സ്നേഹത്തെപ്പററിയുള്ള ബോധത്തിൽനിന്നുളവാകുന്ന കൃതജ്ഞതാഭാരമായിരിക്കണം. സ്നേഹത്തോടുള്ള കടപ്പാടിന്റെ അതിരുനിർണ്ണയിക്കുക സാദ്ധ്യമാണോ? നമ്മുടെ ഹൃദയത്തിന്റെ നിറവിൽനിന്നും നാം ആരെ എങ്കിലും സ്നേഹിക്കുന്നുണ്ടെങ്കിൽ നമുക്കുള്ള സർവവും നമ്മെത്തന്നെയും ആ ആളിനു സമർപ്പിച്ചാലും അതുകൊണ്ടൊന്നും സംതൃപ്തി ലഭിക്കുന്നതല്ല. യഹൂദൻ ദൈവത്തിന്റെ നിയമങ്ങൾ പാലിക്കുവാനാണു് ശ്രമിച്ചതു്. അതിനൊരു പരിധിയുണ്ടു്. എന്നാൽ ക്രിസ്ത്യാനിയാകട്ടെ ദൈവം അവനോടു കാണിച്ചിട്ടുള്ളതും കാണിക്കുന്നതുമായ സ്നേഹത്തിനു കൃതജ്ഞത പ്രദർശിപ്പിക്കുവാനാണു് ശ്രമിക്കുന്നതു്. സ്നേഹത്തിന്റെ കടപ്പാടുകൾക്കു് ഈ ലോകത്തിലോ പരലോകത്തിലോ പരിധി നിർണ്ണയിക്കുക സാദ്ധ്യമല്ല. ആഗസ്തീനോസ് ക്രിസ്തീയ ജീവിതത്തെക്കുറിച്ച് "ദൈവത്തെ സ്നേഹിക്കുക; എന്നിട്ടു് നിനക്കിഷ്ടമുള്ളതു ചെയ്തുകൊണ്ടാലും" എന്നെഴുതിയിട്ടുണ്ടു്. ദൈവത്തിനു നമ്മോടുള്ള സ്നേഹത്തിന്റെ സ്വഭാവം നാം മനസ്സിലാക്കിക്കഴിയുമ്പോൾ അതിനൊരു പ്രത്യുത്തരം നൽകുക ജീവിതത്തിന്റെ പരമമായ ലാക്കായിത്തീരും. ആ ലാക്ക നിയമാനുഷ്ഠാനംകൊണ്ടൊന്നും ഒരു കാലത്തും തൃപ്തിയടയുകയില്ല; നിയമാനുഷ്ഠാനബദ്ധനായ മനുഷ്യനു് ആ അസംതൃപ്തിയുടെ സ്വഭാവം മനസ്സിലാക്കുവാനും സാദ്ധ്യമല്ല.

---

### ഒരു തിരുത്തു്

നവംബർ 10–ാം തീയതിയിലെ (ലക്കം 44) ചർച്ച് വീക്ക്ലി 3-ാം പേജിൽ രണ്ടാം കോളം 11–ാം വരിയിൽ "സന്തോഷിക്കുന്നവർ" എന്ന പദത്തിനു പകരം "വിസമ്മതിക്കുവർ" എന്നു തിരുത്തിവായിക്കേണ്ടതാണു്.

പത്രാ.

---

# ബൈബിൾ ഞായറാഴ്ചയിൽ നിങ്ങളെങ്ങനെ സഹകരിക്കും?

ഡിസംബർ 8—ാംതീയതി സമാഘോഷിക്കുന്ന ബൈബിൾസൺഡേ പ്രമാണിച്ച് ഇന്ത്യാ—സിലോൺ ബൈബിൾ സൊസൈററി പുറപ്പെടുവിച്ച ഒരു പ്രസ്താവനയിൽ ഇപ്രകാരം കാണുന്നു:—

ബൈബിൾ വില്പന 1966 നോടുകൂടി മൂന്നിരട്ടിയാക്കി വർദ്ധിപ്പിക്കാൻ യുണൈറഡ് ബൈബിൾ സൊസൈററീസ് പരിപാടി തയാറാക്കിയിരിക്കുന്നു. ബൈബിൾ തർജമ ചെയ്യും പ്രസിദ്ധീകരിച്ചും വിതരണംചെയ്തും 23 രാജ്യങ്ങളിൽ പ്രവർത്തനം നടത്തുന്ന സംഘടനകളുടെ പ്രാതിനിധ്യമാണു് ഈ സംയുക്ത സൊസൈററിക്കുള്ളതു്. ഇന്ത്യാ—സിലോൺ ബൈബിൾ സൊസൈററി യുണൈറഡ് ബൈബിൾ സൊസൈററീസിന്റെ ഒരംഗമാണു്.

ഇപ്പോൾ പ്രതിവർഷമുള്ള ബൈബിൾ വില്പന 5കോടിയോളം വരും. അതു് മൂന്നുവർഷത്തിനകം 15 കോടിയാക്കി വർദ്ധിപ്പിക്കാനാണുദ്ദേശിക്കുന്നതു്.

| | | |
|---|---|---|
| അതായതു് | 1964–ൽ | 7 കോടി |
| | 1965–ൽ | 10 കോടി |
| | 1966–ൽ | 15 കോടി |

ബൈബിൾ വായന മൂന്നിരട്ടി വർദ്ധിപ്പിക്കുന്നതിനുള്ള ഈ പദ്ധതി അനിവാര്യമാണെന്നു് താഴെപ്പറയുന്ന ജനസംഖ്യക്കണക്കുകൾ കാണിക്കുന്നു:

ലോകം ഇതുവരെ ദർശിച്ചിട്ടില്ലാത്ത വിധത്തിലുള്ള ഒരു ജനസംഖ്യാസ്ഫോടനമാണിന്നു നടക്കുന്നതു്. 12 മാസങ്ങളിൽ ജനസംഖ്യ 6കോടിയോളം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഏററവും കൂടുതൽ വിററഴിഞ്ഞുപോന്ന ഗ്രന്ഥമായ ബൈബിളിന്റെ വിതരണം ജനസംഖ്യാപ്പെരുപ്പത്തോടൊപ്പം നിൽക്കാത്ത ഒരു സ്ഥിതി സംജാതമായിട്ടുണ്ടു്.

ലോകമൊട്ടുക്കു് ക്രൈസ്തവസഭാംഗങ്ങളുടെ സംഖ്യ പ്രതിവർഷം രണ്ടുകോടിയോളം കൂടിക്കൊണ്ടിരിക്കുന്നു. ഇവരിൽ അധികപങ്കിനും സ്വന്തമായി ഒരു ബൈബിൾ ലഭിക്കുന്നതിനു് യാതൊരു സാദ്ധ്യതയുമില്ലാതാണിരിക്കുന്നതു്. ബൈബിളും പുതിയനിയമവുമുൾപ്പെടെ 75ലക്ഷം പ്രതികൾ മാത്രമാണിപ്പോൾ യുണൈറഡ് ബൈബിൾ സൊസൈററികൾ പ്രതിവർഷം വിതരണം ചെയ്യുന്നതു്.

ലോകജനസംഖ്യയിൽ പ്രായപൂർത്തിയായവരുടെ അഞ്ചിൽരണ്ടുഭാഗം (അതായതു് 70കോടി ആളുകൾ) നിരക്ഷരരാണെന്നു് യുണെസ്കോയുടെ ഒരു പ്രസ്താവനയിൽ പറയുന്നു. പ്രതിവർഷം രണ്ടുരണ്ടര ലക്ഷം ആളുകൾ വീതം ഈ വിഭാഗത്തിൽ വർദ്ധിച്ചുകൊണ്ടാണിരിക്കുന്നതു്. അടുത്ത അഞ്ചുവർഷങ്ങളിൽ 35കോടി ആളുകൾ വായിക്കാൻ പഠിക്കുമെന്നു് യുണെസ്കോ കണക്കാക്കുന്നു—അതായതു്, പ്രതിവർഷം 7കോടി വീതം.

ബൈബിളും പുതിയനിയമവും സുവിശേഷഭാഗങ്ങളും തെരഞ്ഞെടുത്ത ഭാഗങ്ങളുമുൾപ്പെടെ 5കോടി പ്രതികൾ മാത്രമാണിപ്പോൾ ബൈബിൾ സൊസൈററികൾ എല്ലാംചേർന്നു് വിതരണം നടത്തിക്കൊണ്ടിരുന്നതു്. പ്രതിവർഷമുണ്ടാകുന്ന പുതിയ വായനക്കാർക്കു് (2 കോടി) മാത്രമായി പരിമിതപ്പെടുത്തുന്നപക്ഷം, ലോകത്തിലെ ശേഷം ജനങ്ങൾക്കു് ബൈബിൾ ലഭിക്കാതെപോകും.

ഈ കണക്കുകളും വസ്തുതകളും ക്രൈസ്തവസഭയിലെ

ഓരോ അംഗത്തിനും വലിയൊരു വെല്ലുവിളിയാണ്. ഇന്ത്യയിൽ 4390 ലക്ഷം ജനങ്ങൾക്കിടയിൽ കഴിഞ്ഞ വർഷം വിതരണം ചെയ്തതു് 5 ലക്ഷം വേദപുസ്തകഭാഗങ്ങളാണെന്നു പറയുമ്പോൾ പ്രശ്നം എത്രമാത്രം രൂക്ഷമാണെന്നു മനസ്സിലാക്കാമല്ലോ.

സഭകളും സഭാംഗങ്ങളും ബൈബിൾസൊസൈററികളും അഭൂതപൂർവമായ തോതിൽ ഉററു സഹകരിച്ചു പ്രവർത്തിച്ചെങ്കിൽ മാത്രമെ ബൈബിൾ വിതരണം 1966 ആകുമ്പോഴേക്കും മൂന്നിരട്ടിയാക്കിത്തീർക്കാൻ സാധിക്കൂ.

അനേകലക്ഷം പേരെ സഹായിക്കുന്നതിനുള്ള ഒരു കനകാവസരമാണ് നിങ്ങളെ അഭിമുഖീകരിക്കുന്നതു്. മൂന്നുവിധത്തിൽ സഹായം നൽകാൻ നിങ്ങൾക്കു കഴിയും.

## ഒന്നാമതു്, പ്രാർത്ഥനയിലൂടെ

ക്രിസ്തീയപ്രവർത്തനങ്ങളുടെയെല്ലാം മൗലികാടിസ്ഥാനം പ്രാർത്ഥനയാണ്. പരിപാടികളിലും പ്രവർത്തനങ്ങളിലും യുണൈറഡ് ബൈബിൾസൊസൈററികൾക്കു് ശരിയായ മാർഗ്ഗദർശം ലഭിക്കുവാൻ പ്രാർത്ഥിക്കുക. ഈ പ്രത്യേകശ്രമത്തിനാവശ്യമായിവരുന്ന വമ്പിച്ച ചെലവിനങ്ങൾ താങ്ങാനുള്ള പണം ലഭിക്കുന്നതിനുവേണ്ടി പ്രാർത്ഥിക്കുക. ബൈബിൾ വിതരണം ചെയ്യുന്നവർക്കുവേണ്ടിയും കൊണ്ടുനടന്നു വിൽക്കുന്നവർക്കുവേണ്ടിയും എല്ലാ സന്നദ്ധ സേവകർക്കുവേണ്ടിയും പ്രാർത്ഥിക്കുക. ഈ മഹത്തായ പ്രവർത്തനത്തിൽ നിങ്ങളുടെ പങ്കു് യഥാവിധി വഹിക്കുവാൻ ശക്തി ലഭിക്കുന്നതിനുവേണ്ടി പ്രാർത്ഥിക്കുക.

## രണ്ടാമതു്, വിതരണജോലിയിൽ പങ്കെടുക്കുക

ചിലർ ഉത്സാഹത്തോടുകൂടി ഈ ജോലി ഏറെറടുത്തു ചെയ്യും. വേദപുസ്തകവിൽപന അവർക്കൊരു ഭാരമായിരിക്കുകയില്ല. എന്നാൽ, ലജ്ജാപ്രകൃതിക്കാരായ മററുചിലർക്കു് ബൈബിളുമായി ആരെയെങ്കിലും അഭിമുഖീകരിക്കുക എളുപ്പമല്ലായിരിക്കും. അതേസമയം, ബൈബിളോ പുതിയ നിയമമോ വാങ്ങാൻ പ്രേരിപ്പിക്കാവുന്നവരായ അനേകം സുഹൃത്തുക്കൾ ഓരോരുത്തർക്കും കാണാതിരിക്കയില്ല. സ്വന്തം ഭവനത്തിലും അയൽക്കാർക്കിടയിലും പ്രവർത്തനമാരംഭിക്കുക. അങ്ങനെ ആത്മവിശ്വാസം ലഭിച്ചുകഴിയുമ്പോൾ വിസ്തൃതമായ രംഗത്തേക്കു് പ്രവർത്തനത്തിനിറങ്ങാറാവും. "ഒരു ബൈബിൾഭാഗവുമായി ഓരോ വ്യക്തിയും മറെറാരു വ്യക്തിയെ സമീപിക്കുക "എന്നതു് ഒരു മുദ്രാവാക്യമായി അംഗീകരിക്കാവുന്നതാണ്. ദൈവാത്മാവിന്റെ നടത്തിപ്പിനനുസൃതമായി നിങ്ങളുടെ പങ്കു നിർവഹിക്കുക.

## — മൂന്നാമതു്, വിതരണത്തിൽ സഹകരിക്കാൻ മററുള്ളവരെ പ്രോത്സാഹിപ്പിക്കുക

നൂറു കണക്കിനു ഭാഷകളിലാവശ്യമായി വരുന്ന ലക്ഷോപലക്ഷം ബൈബിളുകളും ഭാഗങ്ങളും തയാറാക്കുന്നതിനു് ബൈബിൾസൊസൈററികൾ ഒത്തൊരുമിച്ചു് പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണ്.

അവ വിതരണം ചെയ്യുകമാത്രമല്ല നമ്മുടെ കർത്തവ്യം; ഈ ജോലിയിൽ മററുള്ളവരുടെ സഹായം നാം തേടുകയും വേണം. സ്വമേധയാ വിതരണച്ചുമതല ഏറെറടുക്കാൻ സന്നദ്ധരായ ഇടവകാംഗങ്ങളുടെ സൈന്യങ്ങൾ തന്നെ നമുക്കാവശ്യമാണ്. സഭകളും സഭാംഗങ്ങളുമാണ് വേദപുസ്തകം വിൽക്കേണ്ടതു്. ഉത്സാഹവും സഹകരണവും കൂടുതലായുള്ളിടത്തു് കൂടുതൽ ജോലി നടക്കും. ഭാവി നിങ്ങളെയും നിങ്ങളുടെ പ്രവർത്തനത്തെയും ആശ്രയിച്ചിരിക്കുന്നു.

# ജനസംഖ്യയും സാക്ഷരതയും

ഇന്ത്യാ–സിലോൺ ബൈബിൾ സൊസൈററിയുടെ 1962—ലെ വാർഷികറിപ്പോർട്ടിൽ നിന്നാണ് താഴെപ്പറയുന്ന സ്ഥിതിവിവരക്കണക്കുകൾ ഉദ്ധരിക്കുന്നതു്.

| | |
|---|---|
| ജനസംഖ്യ: ഇന്ത്യ(1961) | 43,92,35,082 |
| (മുൻപോർട്ടുഗീസു പ്രദേശങ്ങളും സിക്കിമും ഉൾപ്പെടെ) | |
| സിലോൺ (1958) | 93,88,000 |
| ഇന്ത്യ: ഗ്രാമീണജനത | 35,97,72,165 |
| നഗരവാസികൾ | 7,88,35,939 |

(ഗോവ, ഡാമൻ, ഡിയു എന്നീ പ്രദേശങ്ങളെ ഈ കണക്കിൽ ഉൾപ്പെടുത്തീട്ടില്ല.)

| | |
|---|---|
| ഇന്ത്യ ഗ്രാമങ്ങൾ | 5,64,718 |
| പട്ടണങ്ങൾ | 2,690 |

ഇവയിൽ ഒരു ലക്ഷത്തിൽ കൂടുതൽ ജനസംഖ്യയുള്ള പട്ടണങ്ങൾ: 107

## ഇന്ത്യയിലെ മതവിഭാഗങ്ങൾ

(ഈ കണക്കു് 1962 ലെ വേൾഡ് ക്രിസ്ത്യൻ ഹാൻഡ് ബുക്കിൽനിന്നുമെടുത്തതാണ്.)

| | |
|---|---|
| ഹിന്ദു | 30,31,86,986 |
| മുസ്ലീം | 3,59,00,117 |
| ക്രിസ്ത്യൻ | 1,57,62,390 |
| സിക്കു് | 62,19,134 |
| ജയിൻ | 16,18,406 |
| ബുദ്ധമതം | 1,80,767 |
| മററു മതങ്ങൾ | 18,00,000 |

## സിലോണിലെ മതവിഭാഗങ്ങൾ

| | |
|---|---|
| ബുദ്ധമതം | 52,17,143 |
| ഹിന്ദു | 16,14,004 |
| ക്രിസ്ത്യാനി | 8,29,792 |
| മുസ്ലീം | 5,41,812 |

ക്രിസ്ത്യാനികളിൽ (സിലോൺ) റോമനിതരർ 92000 മാത്രമാണ്.

## സാക്ഷരത്വം

1961-ലെ സെൻസസ് അനുസരിച്ചു് ഇന്ത്യയിലെ സാക്ഷരത്വശതമാനം: 24 അതായതു് 10.5 കോടി ജനങ്ങൾ.

| | |
|---|---|
| പുരുഷന്മാരുടെ സാക്ഷരത്വശതമാനം | 34.4 |
| സ്ത്രീകൾ | 12.6 |

---

# മാരാമൺകൺവൻഷൻ

മലങ്കര മാർത്തോമ്മ സുവിശേഷപ്രസംഗസംഘത്തിന്റെ 74—ാമതു വാർഷികയോഗം ഡിസംബർ 21—ാം തീയതി ശനിയാഴ്ച രാവിലെ 10 മണിമുതൽ തിരുവല്ലാ വി. ജി. എം. ഹാളിൽവച്ചു് നടത്തുന്നതിനു് സംഘം പ്രസിഡന്റു് ഡോ. മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന മാനേജിംഗ് കമ്മിററിയോഗം തീരുമാനിച്ചിരിക്കുന്നു.

1964-ലെ മാരാമൺ കൺവൻഷനിൽ ഡോ. സ്റ്റാൻലി ജോൺസനെ കൂടാതെ ഡോ. ബോബു പിയേഴ്സും (അമേരിക്ക) ഒരു പ്രാസംഗികനായിരിക്കുമെന്നു് അറിയിച്ചിരിക്കുന്നതായി പ്രസ്താവിക്കപ്പെട്ടു.

# ക്രിസ്തീയ കുടുംബവാരം ഇന്നാരംഭിക്കുന്നു

ക്രിസ്തീയ കുടുംബവാരാചരണം ഇന്നു് (ഡിസംബർ 8 ഞായർ) ആരംഭിക്കുകയാണ്. അതു് ഒരാഴ്ചത്തേക്കു നീണ്ടുനിൽക്കും.

ഭവന സന്ദർശനം, ക്രിസ്തീയ കുടുംബസാഹിത്യവുമായി പരിചയപ്പെടുത്തൽ, മാതാപിതാക്കന്മാർക്കുവേണ്ടിയുള്ള സമ്മേളനം തുടങ്ങിയവയായിരിക്കണം ഈ വാരാചരണത്തിലെ പ്രത്യേക പരിപാടികളെന്നു് ക്രിസ്ത്യൻ ഹോം കമ്മിററി കൺവീനർ ഒരു പ്രസ്താവനയിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടു്. ഡിസംബർ 15—ാം തീയതി ഞായർ കുടുംബ പ്രതിഷ്ഠാദിനമായി ആഘോഷിക്കുന്നതാണ്.



## വേദവായനക്കുറിപ്പുകൾ

### ചൊവ്വ

യെശയ്യ 9: 1—2; മത്തായി 4: 12—16.

ഗലീലക്കടലിന്റെ പടിഞ്ഞാറെ തീരം നപ്താലിദേശത്തിന്റെ ഒരു ഭാഗമായിരുന്നു. വാണിജ്യപ്രാധാന്യമുള്ള ഒരു വലിയ റോഡ് ആ പ്രദേശത്തുകൂടി ആയിരുന്നു. മത്തായിയുടെ ജന്മദേശമായ കപ്പർന്നഹൂമും അവിടെയായിരുന്നു. മീൻപിടുത്തത്തിന്റെയും ചുങ്കംപിരിവിന്റെയും ഒരു വലിയ കേന്ദ്രമായിരുന്ന കപ്പർന്നഹൂമിൽ യേശു പ്രവർത്തനം ആരംഭിച്ചതു് യെശയ്യായുടെ പ്രവചനത്തിന്റെ നിവൃത്തിയായി മത്തായി കണ്ടു. യേശുവിന്റെ വരവിനെ അന്ധകാരത്തിൽ പ്രകാശസൂര്യന്റെ ഉദയത്തോടു് സുവിശേഷകൻ ഉപമിച്ചു. യേശുവിനെക്കുറിച്ചുള്ള ആദിമസഭയുടെ ചിന്താഗതിയാണു് ഇതു്. "ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു" എന്നു കർത്താവു തന്നെ സ്വയം അവകാശപ്പെട്ടു. ലോകത്തിലേക്കുവരുന്ന ഓരോ മനുഷ്യനും യേശു പ്രകാശം നൽകണമെന്നുള്ളതു ദൈവത്തിന്റെ ഇഷ്ടമാണു്. യേശുക്രിസ്തുവിന്റെ പ്രകാശവും സത്യവും എല്ലാ മനുഷ്യഹൃദയങ്ങളിലും ലോകമൊട്ടുക്കും വെളിവാകുന്നതിനായി നമുക്കു പ്രാർത്ഥിക്കാം.

### ബുധൻ

യെശയ്യ 53: 1—5; മത്തായി 8: 16—17.

മത്തായി ഉദ്ധരിച്ച പഴയനിയമപ്രവചനം അതേ രൂപത്തിൽ യെശയ്യായുടെ പുസ്തകത്തിലോ മററവിടെയെങ്കിലുമോ കാണുക സാദ്ധ്യമല്ല. പ്രവചനങ്ങൾ ഒന്നുംതന്നെ അക്ഷരംപ്രതി പൂർത്തിയായതായി കാണുന്നില്ല. എന്നാൽ അവയുടെ ഉദ്ദേശം നിറവേററപ്പെട്ടതായി കാണാം. ആവശ്യത്തിലിരുന്നവരുടെ ദുഃഖവും ദുരിതവും യേശു വഹിച്ചു. യേശുവിന്റെ രോഗനിവാരണത്തിന്റെ ഒരു ഭാഗമായിരുന്നു അതു്. എന്നാൽ അതു മാത്രമല്ല യേശു ചെയ്തതു്. മനുഷ്യരുടെ പാപങ്ങളെയും അവൻ വഹിച്ചു. യെശയ്യായുടെ പ്രവചനത്തിലെ "ദാസൻ" എന്ന നിലയിൽ അവൻ നമ്മുടെ പാപങ്ങളുടെയെല്ലാം ഫലം അനുഭവിച്ചു. അവന്റെ കഷ്ടാനുഭവം നമ്മെ സ്വതന്ത്രരാക്കി. ഈ വിധത്തിൽ യേശു മനുഷ്യകുലത്തെ വീണ്ടെടുത്തതു് ദൈവത്തിന്റെ പരമോദ്ദേശമായിരുന്നു. പ്രവചനത്തിന്റെ അർത്ഥവും പ്രാധാന്യവും അതു ദൈവത്തിന്റെ പരമോദ്ദേശത്തിന്റെ വെളിപാടാണെന്നുള്ളതാണു്. പ്രവചനവും അതിന്റെ നിവൃത്തിയും നമ്മുടെ വിശ്വാസത്തിന്റെ അടിസ്ഥാനമാണു്.

### വ്യാഴം

യെശയ്യ 42: 1—4; മത്തായി 12: 9—21.

താൻ സൗമ്യതയും താഴ്മയുമുള്ളവനാണെന്നു് യേശു സ്വയം അവകാശപ്പെട്ടിട്ടുണ്ടു്. അതു ശരിയുമാണു്. എന്നാൽ യേശുവിന്റെ സൗമ്യതയെ ബലഹീനതയായി നാം തെററിദ്ധരിക്കരുതു്. അളവററ ശക്തിയും അധികാരവുമുള്ളവനായിട്ടാണു് നാം യേശുവിനെ കാണുന്നതു്. എന്നാൽ അങ്ങനെയുള്ള ശക്തിയെ സ്വന്ത സുഖത്തിനോ സൗകര്യത്തിനോ ആയിട്ടല്ല, നേരെമറിച്ചു് ദുഃഖവും ദുരിതവും അനുഭവിച്ചിരുന്ന മററു മനുഷ്യരുടെ ഉദ്ധാരണത്തിനായിട്ടാണു് അവൻ ഉപയോഗിച്ചതു്. രോഗിയായ ഒരു മനുഷ്യനെ നിസ്സാരനായി കരുതി അവഗണിക്കാതെ അവനെ ശാരീരികമായും മാനസികമായും വീണ്ടെടുത്തു് പ്രയോജനമുള്ളവനാക്കിത്തീർക്കുവാനാണു് കർത്താവു ശ്രമിച്ചതു്. നന്മയ്ക്കുള്ള സാദ്ധ്യത എവിടെക്കണ്ടാലും അതിനെ വികസിപ്പിക്കുകയായിരുന്നു തന്റെ മാർഗ്ഗം. യേശു നൽകിയ പ്രോത്സാഹനത്തിന്റെ ഫലമായിട്ടാണു് ശിഷ്യന്മാരുൾപ്പെടെ അനേകർ ആത്മീയജീവിതത്തിൽ വളർച്ച പ്രാപിച്ചതു്. കർത്താവിന്റെ ഈ കരുതലും കാരുണ്യാതിരേകവുമാണു് നമ്മുടെയും ആശാകേന്ദ്രം.

### വെള്ളി

പുറപ്പാടു് 3: 1-6; മത്തായി 22: 23-33.

മോശയോടു് ദൈവം അരുളിച്ചെയ്ത വചനങ്ങളെ പുനരുത്ഥാനത്തെക്കുറിച്ചുള്ള തന്റെ ഉപദേശത്തെ സമർത്ഥിക്കുവാനായി യേശു ഉദ്ധരിക്കുന്നു. ഈ ഉദ്ദേശത്തിലോ അർത്ഥത്തിലോ അല്ലായിരുന്നു മോശയോടുള്ള വചനങ്ങൾ ഉച്ചരിക്കപ്പെട്ടതു്. തന്റെ ജനത്തോടു സഖ്യം ചെയ്ത യഹോവതന്നെയാണു് ഇപ്പോൾ അവരെ മിസ്രയീമിൽനിന്നു വിടുവിക്കുവാൻ ഒരുമ്പെടുന്നതെന്നു് മോശെയ്ക്കു് വ്യക്തമാക്കിക്കൊടുക്കുകയായിരുന്നു ഈ വചനങ്ങളുടെ ഉദ്ദേശം. എന്നാൽ "ഞാൻ ആകുന്നു" എന്ന ദൈവത്തിന്റെ പ്രഖ്യാപനത്തിൽ ദൈവം നിത്യനാണെന്നുള്ള സത്യത്തോടൊപ്പം തന്നെ ദൈവത്തിൽ വിശ്വസിക്കുന്നവരും നിത്യജീവനു് അവകാശികളായിത്തീരുന്നു എന്നുള്ള സത്യവും യേശു കാണുന്നു. നിത്യസത്യങ്ങളെ കാണുവാനായിട്ടാണു് കർത്താവു പഴയനിയമത്തിലേക്കു തിരിഞ്ഞതു്. പ്രവചനങ്ങളുടെയെല്ലാം പിന്നിലുള്ളതു് ഈ നിത്യസത്യമാണു്. ദൈവവും ദൈവത്തിന്റെ സത്യവും ഒരുനാളും മാറിപ്പോകുന്നില്ല.

### ശനി

മത്തായി 13: 36—43; വെളിപ്പാടു് 21:27

ഇതുവരെ നിവർത്തിക്കപ്പെടാത്തതും വെളിപ്പാടു പുസ്തകത്തിൽ ആവർത്തിച്ചിട്ടുള്ളതുമായ കർത്താവിന്റെ ഒരു പ്രവചനമാണു് ഇന്നത്തെ നമ്മുടെ ചിന്താവിഷയം. ദൈവത്തിന്റെ ഉദ്ദേശങ്ങൾ എന്താണെന്നും അവ എങ്ങനെ നിവർത്തിക്കപ്പെടുമെന്നും അറിയുവാനുള്ള ജിജ്ഞാസ യഹൂദന്മാർക്കെല്ലാവർക്കും പ്രത്യേകിച്ചു കർത്താവിന്റെ ശിഷ്യന്മാർക്കുമുണ്ടായിരുന്നു. യേശു ഒരു പ്രവാചകനായിരുന്നതിനാൽ അതറിയുമെന്നു് അവർ വിചാരിച്ചു. അതുകൊണ്ടു്, നല്ല ഗോതമ്പു വിതച്ച വയലിന്റെ ഉപമയിൽ യേശു അതു വ്യക്തമാക്കി. ദൈവം വിതച്ച നല്ല ഗോതമ്പിനു് ശത്രു വിതച്ച കള നാശം ചെയ്തു. ശത്രുവിന്റെ ശക്തിയെ കണക്കിലെടുക്കണമെന്നാണു് കർത്താവു പഠിപ്പിക്കുന്നതു്. ദൈവരാജ്യത്തിൽ പോലും നല്ല മനുഷ്യരും ചീത്ത മനുഷ്യരുമുണ്ടായിരിക്കും. ഇരുകൂട്ടരും ഒരുമിച്ചു ജീവിക്കുവാൻ ദൈവം അനുവദിക്കുന്നു. എന്നാൽ ന്യായവിധിദിവസത്തിൽ നല്ലവർ ദുഷ്ടന്മാരിൽ നിന്നു വേർതിരിക്കപ്പെടും. അവരവരുടെ പ്രവൃത്തിയനുസരിച്ചായിരിക്കും ന്യായവിധി. വിശ്വാസത്താൽ ദൈവത്തെ സ്വീകരിക്കുന്നവർക്കു മാത്രം ദൈവത്തിന്റെ ഭവനത്തിൽ പ്രവേശനം ലഭിക്കും.

### ഞായർ

മലാഖി 3:1; മത്തായി 11:7—10.

മാനസാന്തരത്തിനുള്ള ആഹ്വാനവുമായി തന്റെ വഴി ഒരുക്കുവാൻ വന്ന യോഹന്നാൻ സ്നാപകനെ മലാഖിയുടെ പ്രവചനനിവൃത്തിയായി യേശു കണ്ടു. ഒരു രാജാവിന്റെ സന്ദർശനത്തിനു വഴി ഒരുക്കുവാനും സജ്ജീകരണങ്ങൾ ചെയ്യുവാനും ഏതെങ്കിലും ഒരുദ്യോഗസ്ഥൻ അയയ്ക്കപ്പെടുന്നതുപോലെ യോഹന്നാൻ മിശിഹായ്ക്കു വഴി ഒരുക്കുവാനായി അയയ്ക്കപ്പെട്ടു. ആ കൃത്യം യോഹന്നാൻ ഭംഗിയായി നിർവഹിക്കുകയും ചെയ്തു. പ്രവാചകന്മാരിൽ അവസാനത്തെ ആളായിരുന്നു യോഹന്നാൻ. അദ്ദേഹം മിശിഹായ്ക്കു സുധീരമായ സാക്ഷ്യം വഹിച്ചു. അതേസമയത്തു് തന്നെ വളരെ വിനയവും പ്രദർശിപ്പിച്ചു. ഓരോ ക്രിസ്ത്യാനിയും ക്രിസ്തുവിന്റെ മുന്നോടിയാണു്. അവന്റെ ജീവിതവും ദൃഷ്ടാന്തവും ക്രിസ്തുവിനു് അനുകൂലമായോ പ്രതികൂലമായോ ഉള്ള സാക്ഷ്യം നൽകാതിരിക്കുകയില്ല.

**പ്രതിവാര പ്രഭാഷണം**

# ആത്മീയവളർച്ചയ്ക്കു് ആന്തരീയമൗനം അനുപേക്ഷണീയം

**എം. തൊമ്മൻ**

"മറിയ ഈ വാർത്ത ഒക്കെയും ഹൃദയത്തിൽ സംഗ്രഹിച്ചു ധ്യാനിച്ചുകൊണ്ടിരുന്നു." "ഈ കാര്യങ്ങളെല്ലാം അവന്റെ അമ്മ ഹൃദയത്തിൽ സംഗ്രഹിച്ചു." (ലൂക്കോസ് 2: 19, 51)

യേശുക്രിസ്തുവിന്റെ ജന്മദിനമായ ക്രിസ്സ്മസ്സ് ആഘോഷപൂർവം കൊണ്ടാടുവാൻ ലോകമെങ്ങുമുള്ള ക്രിസ്ത്യാനികൾ തയ്യാറെടുക്കുവാൻ തുടങ്ങുന്ന ഒരു സന്ദർഭമാണല്ലോ ഇതു്. ക്രിസ്സ്മസ്സിനു മുമ്പുള്ള ദിവസങ്ങളിൽ നമ്മുടെ ചിന്തകളെ ആ മഹൽസംഭവത്തോടു ബന്ധപ്പെട്ട കാര്യങ്ങളിലേക്കു തിരിക്കുന്നതു പ്രയോജനകരമായിരിക്കും. യേശുവിന്റെ ജനനത്തിൽ സംഭവിച്ചതു ദൈവത്തിന്റെ മനുഷ്യാവതാരമായിരുന്നു എന്നു ക്രിസ്ത്യാനികൾ വിശ്വസിക്കുന്നു. ആ മനുഷ്യാവതാരം സാദ്ധ്യമാക്കിത്തീർത്ത ഏററവും പ്രധാന ഘടകം കന്യകമറിയാമിന്റെ ആളത്വവും ആത്മാർപ്പണവുമായിരുന്നു. ദൈവം മനുഷ്യനായി രംഗപ്രവേശം ചെയ്യുന്നതിനുമുമ്പായി ലോകരംഗത്തു പല സജ്ജീകരണങ്ങൾ ആവശ്യമായിരുന്നു. അവയുടെ പൂർത്തീകരണത്തിനു ലോകം അനേക തലമുറകളും നൂററാണ്ടുകൾതന്നെയും പിൻതള്ളേണ്ടിവന്നിരിക്കണം. എന്നാൽ ഏററവും അധികമായി ദൈവം കാത്തിരിക്കേണ്ടിവന്നതു് മറിയാമിനെപ്പോലെയുള്ള ഒരു മഹാ വ്യക്തിയുടെ ആവിർഭാവത്തിനായിരുന്നിരിക്കണം. ദൈവമാതാവായിത്തീരുവാൻ ഉദ്ദേശിക്കപ്പെട്ടിരുന്ന ഒരു കന്യകയിൽ ഒത്തിണങ്ങേണ്ടിയിരുന്ന എല്ലാ യോഗ്യതകളും മറിയാമിനുണ്ടായിരുന്നു. ശുദ്ധിമതി എന്ന വിശേഷണത്തിനു് അവളെപ്പോലെ അർഹയായിത്തീർന്നിട്ടുള്ള മററാരുമില്ല. വിശുദ്ധ കന്യകയുടെ സ്വഭാവവൈശിഷ്ട്യവും മഹൽജീവിതവും നമുക്കു് എല്ലാവിധത്തിലും അനുകരണാർഹവും അനുഗ്രഹപ്രദവുമാണു്. അതിന്റെ നാനാവശങ്ങളെക്കുറിച്ചു ചിന്തിക്കുവാൻ ഒരു ചുരുങ്ങിയ പ്രഭാഷണത്തിന്റെ പരിധിയിൽ സാദ്ധ്യമല്ല. ഒരു വശം മാത്രം നമ്മുടെ ചിന്തക്കു വിഷയീഭവിപ്പിക്കണമെന്നാഗ്രഹിക്കുന്നു. അതു മേൽ ഉദ്ധരിച്ച രണ്ടു വാക്യങ്ങളിൽ കാണാം.

ഗഹനമായ കാര്യങ്ങളെ ഹൃദയത്തിൽ സംഗ്രഹിച്ചു് മൗനമായിരുന്നു ചിന്തിക്കുവാനും ധ്യാനിക്കുവാനുമുള്ള ഒരു കഴിവു കന്യകമറിയാമിനുണ്ടായിരുന്നു. ദൈവമാതാവാകുവാനുള്ള യോഗ്യത സമ്പാദിക്കുവാൻ അവളെ ഏററവും സഹായിച്ച ഒരു സ്വഭാവവിശേഷമായിരുന്നിരിക്കണം ഇതു്. ദൈവദൂതൻ ആദ്യമായി അവൾക്കു പ്രത്യക്ഷപ്പെട്ടതു് സ്വഭവനത്തിനുള്ളിൽ വച്ചായിരുന്നു. ഒരു ദിവ്യസന്ദേശം അറിയിക്കുവാൻ ആവശ്യമായ നിശ്ശബ്ദതയും അനുകൂലമായ അന്തരീക്ഷവും ആ ഭവനത്തിൽ ഉണ്ടായിരുന്നു എന്നുള്ളതു് തീർച്ചയാണു്. എന്നാൽ മറിയാമിനു സഹജമായിരുന്ന ആന്തരീയ മൗനവും ധ്യാനനിരതത്വവും ആയിരുന്നു ബാഹ്യമായ അന്തരീക്ഷത്തേക്കാൾ ആവശ്യമായിരുന്നതു്. ജനബാഹുല്യമുള്ള ഒരു സ്ഥലത്തുവച്ചു ദിവ്യസന്ദേശം ലഭിച്ചിരുന്നെങ്കിലും മറിയാമിന്റെ പ്രതികരണത്തിനു വ്യത്യാസമുണ്ടാകയില്ലായിരുന്നു. അവളുടെ മനസ്സും ഹൃദയവും ആത്മാവും സദാ ദൈവത്തിന്നായി തുറന്നുവയ്ക്കപ്പെട്ടിരുന്നു. ദൈവഹിതം അറിയുവാനും അനുവർത്തിക്കുവാനുമുള്ള ഒരു സന്നദ്ധത അവൾക്കു സ്വാഭാവികമായിരുന്നു മറിയാമിന്റെ വിനയവും വിശുദ്ധിയും ദൈവത്തിൽ ഹൃദയം ഉറപ്പിക്കുവാൻ അവളെ സഹായിച്ചു. അവൾ കേട്ട ചില വചനങ്ങളുടെയും അവൾക്കു നേരിട്ട ചില അനുഭവങ്ങളുടെയും അർത്ഥം ഗ്രഹിക്കുവാൻ അവൾക്കു കഴിഞ്ഞില്ല. എന്നാൽ അവൾക്കു മനസ്സിലാകാത്തതെല്ലാം നിരർത്ഥകമായി കരുതി തിരസ്ക്കരിക്കാതെ അവയെ ഹൃദയത്തിൽ സംഗ്രഹിക്കയാണു് അവൾ ചെയ്തതു്. അവയെല്ലാം ദൈവത്തിൽനിന്നായതുകൊണ്ടു് വിശ്വസിച്ചു സ്വീകരിക്കാൻ അവൾക്കു വിഷമമുണ്ടായിരുന്നില്ല. ഒരു കാര്യം ദൈവത്തിന്റെ ഹിതമാണെന്നറിഞ്ഞാൽ പിന്നെ അതു ബുദ്ധിക്കു ദുർഗ്രഹമായി തോന്നിയാലും അവൾക്കു സ്വീകാര്യമായിരുന്നു. അതിന്റെ അർത്ഥം തക്കസമയത്തു ദൈവം വെളിപ്പെടുത്തിക്കൊടുക്കുമെന്നും അതിന്റെ അനന്തരഫലങ്ങളെ ദൈവം നോക്കിക്കൊള്ളുമെന്നും വിശ്വസിക്കുവാൻ അവൾക്കു പ്രയാസമുണ്ടായില്ല. അർത്ഥഗർഭമായ വചനങ്ങളെയും സംഭവങ്ങളെയും ഹൃദയത്തിൽ ഒതുക്കി അവയുടെ അർത്ഥം മനസ്സിലാക്കുവാൻ ദൈവം അവളെ പ്രാപ്തയാക്കുന്നതുവരെ ആന്തരീയമൗനം പാലിച്ചുകൊണ്ടു് അവയേക്കുറിച്ചു് പ്രാർത്ഥനാപൂർവം ചിന്തിച്ചും ധ്യാനിച്ചും ജീവിതം മുമ്പോട്ടു കൊണ്ടുപോകാനുള്ള ഒരു കഴിവു് കന്യകമറിയാമിനുണ്ടായിരുന്നു. മറിയാമിന്റെ ആത്മീയവളർച്ചയ്ക്കും ദൈവമാതാവെന്ന നിലയിലുള്ള അവളുടെ കൃത്യനിർവഹണത്തിനും നിദാനമായിരുന്നു ഇതു്.

പ്രാർത്ഥനാപൂർവമുള്ള ചിന്തയ്ക്കും ധ്യാനത്തിനും ഒഴിച്ചുകൂടാത്ത ഒന്നാണു് മൗനം. ആന്തരീയമായ മൗനം പാലിക്കുവാൻ നാം പരിശീലിച്ചേ മതിയാകൂ. നിശ്ശബ്ദമായ ഒരന്തരീക്ഷം അതിനു പലപ്പോഴും ആവശ്യവും തീർച്ചയായും സഹായകവുമാണു്. എന്നാൽ ശൂന്യമാനസരായവർക്കു് നിശ്ശബ്ദമായ അന്തരീക്ഷം സഹായകരമാകണമെന്നില്ല. ജനനിബിഡവും തിക്കും തിരക്കുമുള്ളതുമായ സാഹചര്യങ്ങളിൽ ജീവിക്കേണ്ടിവരുന്നവർക്കും ആന്തരീയമായ മൗനം പരിശീലിക്കുവാൻ കഴിയുന്നതും കഴിയേണ്ടതുമാണു്. തന്റെ തിരക്കിട്ട പരസ്യശുശ്രൂഷക്കാലത്തു് വിശ്രമം വേണ്ടെന്നു് വച്ചുപോലും കർത്താവു രഹസ്യപ്രാർത്ഥനയ്ക്കു ദിനംപ്രതി സമയമുണ്ടാക്കിയതായി സുവിശേഷകന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. അതു മാത്രമല്ല ജോലിത്തിരക്കിനിടയിലും മൗനം പാലിക്കു

---

യില്ല. നാം ക്രിസ്തുവിന്റെ മുന്നോടികളും സന്ദേശവാഹകരുമായി മററുള്ളവരുടെ മുമ്പിൽ എങ്ങനെ വർത്തിക്കുന്നു എന്നു ചിന്തിക്കുക.

### തിങ്കൾ

മത്തായി 24: 3–14.

കർത്താവിന്റെ രണ്ടാമത്തെ വരവിനെ സംബന്ധിച്ചു രണ്ടുമൂന്നു കാര്യങ്ങൾ വ്യക്തമായി പറയാം. കർത്താവു രണ്ടാമത്തെ വരവിനെ പ്രതീക്ഷിക്കുവാനും അതിനായി ഒരുങ്ങി ഇരിപ്പാനും തന്റെ പിൻഗാമികളെ പഠിപ്പിച്ചു. ആദിമസഭാംഗങ്ങൾ രണ്ടാമത്തെ വരവിനെക്കുറിച്ചു പ്രതീക്ഷയുള്ളവരായിരുന്നു. രണ്ടായിരം വർഷത്തോളം കഴിഞ്ഞ ഈ കാലഘട്ടത്തിൽ ജീവിക്കുന്ന നമുക്കു് അതിന്റെ വിശദാംശങ്ങളെക്കുറിച്ചു് സംശയം തോന്നാം; എന്നാൽ അതു സംഭവിക്കുമെന്ന കാര്യത്തെപ്പററി നാം സംശയിക്കേണ്ട ആവശ്യമില്ല. യേശു പ്രവചിച്ചതു് എന്തിനേക്കുറിച്ചാണെന്നും അതു് എങ്ങനെ നിവർത്തിക്കപ്പെടുമെന്നും ഉള്ള കാര്യങ്ങളെക്കുറിച്ചു് അഭിപ്രായവ്യത്യാസമുണ്ടു്. കുറെ അസന്ദിഗ്ദ്ധത ഇങ്ങനെയുള്ള കാര്യങ്ങളിൽ അനിവാര്യമാണു്. എന്നാൽ അതു സംഭവിക്കുമ്പോൾ തിരിച്ചറിയുവാൻ മാത്രമുള്ള അറിവു കർത്താവു നമുക്കു നൽകിയിട്ടുണ്ടു്. കർത്താവിന്റെ രാജ്യം വരുമെന്നും തന്റെ രാജത്വം എല്ലാ എതിർശക്തികളിന്മേലും അവസാനവിജയം നേടുമെന്നും ക്രിസ്ത്യാനിക്കു് ഉറപ്പായി വിശ്വസിക്കാം.

# മാർപ്പാപ്പാ നവവത്സരാരംഭത്തിൽ വിശുദ്ധനാടു സന്ദർശിക്കുന്നു

## വത്തിക്കാൻ കൗൺസിൽ രണ്ടാംഘട്ടം സമാപിച്ചു–ബിഷപ്പുമാർക്കു കൂടുതൽ അധികാരം നൽകുന്നു

വത്തിക്കാൻ സൂന്നഹദോസിന്റെ രണ്ടാം സമ്മേളനം ഡിസംബർ 4—ാംതീയതി അവസാനിച്ചിരിക്കുന്നു. സെൻറു് പീറേറഴ്സ് ബസിലിക്കായിൽ ചേർന്ന സമാപനച്ചടങ്ങിൽ മാർപ്പാപ്പാതിരുമേനിയും സംബന്ധിച്ചു.

പോൾ മാർപ്പാപ്പാ തിരുമേനി അടുത്ത ജനുവരിയിൽ വിശുദ്ധനാടുകൾ സന്ദർശിക്കുന്നതാണു്.

തക്സ സംബന്ധിച്ച കല്പന വത്തിക്കാൻ കൗൺസിൽ നാലിനെതിരെ 2147 വോട്ടിനു പാസ്സാക്കി.

### കൂടുതലധികാരം

ലോകത്തൊട്ടാകെയുള്ള റോമൻകത്തോലിക്കാബിഷപ്പുമാർക്കു കൂടുതൽ അധികാരങ്ങളും സൗകര്യങ്ങളും അനുവദിച്ചുകൊണ്ടു് മാർപ്പാപ്പാതിരുമേനി ഒരു അപ്പോസ്തലിക ലേഖനം പുറപ്പെടുവിച്ചിരിക്കുന്നു.

"ആത്മീയമേലദ്ധ്യക്ഷന്മാരുടെ കർത്തവ്യങ്ങൾ" എന്ന പേരിലുള്ള ഈ കല്പനയുടെ സംഗ്രഹം പ്രസിദ്ധീകരിക്കപ്പെട്ടു. നേരത്തെ വത്തിക്കാൻ കൗൺസിലിൽ ഈ കല്പന വായിക്കുകയുണ്ടായി.

സ്ഥലത്തെ ബിഷപ്പു് വ്യക്തമായി എതിർപ്പു് പ്രകടിപ്പിക്കാത്തപക്ഷം ലോകത്തിന്റെ ഏതു ഭാഗത്തും മതപ്രസംഗവും കുമ്പസാരവും നടത്താൻ ഈ കല്പന എല്ലാ ബിഷപ്പുമാർക്കും അധികാരം നൽകുന്നു.

ബിഷപ്പുമാരുടെ അധികാരത്തിന്റെ സാർവത്രികസ്വഭാവം എന്ന തത്വത്തെ അടിസ്ഥാനമാക്കിയാണു് ഈ തീരുമാനം. ഈ വിഷയത്തെപ്പററി വത്തിക്കാൻ എക്യുമെനിക്കൽ കൗൺസിൽ സുദീർഘമായി ചർച്ച ചെയ്യുകയുണ്ടായി.

### പാപമോചനം

ഇതുവരെ മാർപ്പാപ്പായ്ക്കു മാത്രം മോചനം നൽകാനധികാരമുണ്ടായിരുന്ന ചില പാപങ്ങൾക്കു് മോചനം നൽകാൻ ബിഷപ്പുമാർക്കു് അധികാരം ലഭിക്കുന്നതാണു്. പ്രത്യേകം എടുത്തു പറഞ്ഞിട്ടുള്ള ചില കാര്യങ്ങളിലൊഴികെയുള്ള നിരോധനങ്ങളും അനുശാസനങ്ങളും (Censures) നീക്കാനും ബിഷപ്പുമാർക്കു് അധികാരം ലഭിക്കും. കൂടാതെ, ബിഷപ്പുമാർക്കു് തങ്ങളുടെ സ്വകാര്യചാപ്പലുകളിൽ വിശുദ്ധ കുർബാന എഴുന്നെള്ളിച്ചു വയ്ക്കാവുന്നതും, അത്യാവശ്യമുള്ളപ്പോൾ ഏതു സമയത്തും കുർബാന ചൊല്ലാവുന്നതും ഉച്ചയ്ക്കുശേഷംവിശുദ്ധ കുർബാന എഴുന്നെള്ളിച്ചു കൊടുക്കാവുന്നതുമാണു്.

### മൂന്നു കുർബാന

കടമുള്ള ദിവസങ്ങളിൽ മൂന്നു കുർബാനയും—അല്ലാത്ത ദിവസങ്ങളിൽ രണ്ടു കുർബാനയും ചൊല്ലുന്നതിനു് ബിഷപ്പുമാർക്കു് വൈദികരെ അനുവദിക്കാവുന്നതാണു്. ഏതുസമയത്തും കുർബാന ചൊല്ലുന്നതിനും, വൈകുന്നേരം കുർബാന എഴുന്നെള്ളിച്ചു കൊടുക്കുന്നതിനും, രോഗിയോ അന്ധനോ ആയ വൈദികനു മററു വൈദികരുടെയോ ശെമ്മാശ്ശന്മാരുടെയോ സഹായം തേടുന്നതിനും അനുവാദം നൽകാൻ ബിഷപ്പുമാർക്കു് അധികാരമുണ്ടായിരിക്കും.

ദേവാലയത്തിനു പുറത്തുവച്ചും—സ്ഥലം അനുയോജ്യമെങ്കിൽ—കുർബാനയർപ്പിക്കുന്നതിനു് വൈദികർക്കു് അനുവാദം നൽകാൻ ബിഷപ്പുമാർക്കു് അധികാരമുണ്ടു്. രോഗബാധിതരായ പുരോഹിതന്മാർ സ്വഭവനത്തിൽവച്ചു് ദിവ്യബലി അർപ്പിക്കാൻ അനുവാദം നൽകാവുന്നതാണു്. പക്ഷേ കിടക്കമുറിയിൽവച്ചു് ദിവ്യബലിയർപ്പിക്കാൻ പാടില്ല.

### മരണാസന്നർക്കു്

മരണവക്ത്രത്തിൽപെട്ടിരിക്കുന്നവർക്കു് കൂദാശകൾ നൽകാൻ ആശുപത്രിയിലെയും ജയിലിലെയും ചാപ്ളയിൻമാർക്കു് അധികാരം നൽകാവുന്നതാണു്. കടലിൽവച്ചു് ദിവ്യബലിയർപ്പിക്കാനും ബിഷപ്പുമാരെ അധികാരപ്പെടുത്താവുന്നതാണു്.

കത്തോലിക്കരും കത്തോലിക്കിതരരും തമ്മിൽ വിവാഹബന്ധിലേർപ്പെടാൻ അനുവദിക്കാവുന്നതാണു്. കത്തോലിക്കിതരപ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടിരുന്നവർ സന്യാസസഭകളിൽ ചേരാൻ അനുവദിക്കുന്നതാണു് മറെറാരു വ്യവസ്ഥ. വിജ്ഞാനശേഖരണത്തിനുവേണ്ടി നിരോധിതഗ്രന്ഥങ്ങൾ വായിക്കുന്നതിനു് അവകാശം നൽകാനും ബിഷപ്പുമാർക്കു് അധികാരം ഉണ്ടായിരിക്കും.

ശിക്ഷണവുമായി ബന്ധപ്പെട്ട അനേകം പ്രശ്നങ്ങളിൽ സ്വയം തീരുമാനമെടുക്കാനും ഈ കല്പന ബിഷപ്പുമാർക്കു് അധികാരം നൽകുന്നു. ഇതേപ്പററി തീരുമാനമെടുക്കുന്നതിനുമുമ്പു് വത്തിക്കാന്റെ അനുവാദം വാങ്ങണമെന്നായിരുന്നു

---

വാനുള്ള ഒരു കഴിവും കർത്താവിനുണ്ടായിരുന്നു. കർത്താവു് മൗനമായിരുന്നിട്ടുള്ള സന്ദർഭങ്ങൾ വളരെയുണ്ടു്. അവ തന്റെ സംസാരം പോലെ തന്നെ അർത്ഥപൂർണ്ണമാണു്. ആഴമായ ചിന്തയും വികാരവും വിജ്ഞാനവും പലപ്പോഴും നിശ്ശബ്ദതയിലാണു് രൂപം കൊള്ളുന്നതു്. ഇന്നത്തെ നമ്മുടെ മതാനുഭവങ്ങളുടെയും സംസ്ക്കാരത്തിന്റെയും പൊതുവേയുള്ള പൊള്ളത്തരത്തിന്റെ ഒരു പ്രധാന കാരണം വ്യക്തിജീവിതത്തിൽ ആന്തരീയമായ മൗനത്തിന്റെ അഭാവമാണു്. ജീവിതം ആഴമില്ലാത്തതും കഴമ്പില്ലാത്തതുമായിത്തീർന്നിരിക്കയാണു്. വിരാമമില്ലാത്ത ശബ്ദകോലാഹലങ്ങളുടെ ഒരു രംഗമാണു് ആധുനിക ലോകം. അതു മനുഷ്യനു ചിന്തിക്കുവാനുള്ള സാവകാശമോ സമയമോ ആവശ്യമോ നൽകുന്നില്ല. മൗനമായിരിപ്പാൻ ആധുനിക മനുഷ്യൻ ഇഷ്ടപ്പെടുന്നില്ല. നിശ്ശബ്ദതയെ അവനു ഭയമാണു്. മനസ്സാക്ഷിയുടെ ശബ്ദം പോലും കേൾക്കാനാവാത്തവണ്ണം അവൻ പരക്കംപായുകയാണു്. ഇതിന്റെയെല്ലാം ഫലമായി മനുഷ്യന്റെ ആന്തരീയ ജീവിതവും സ്വഭാവവും സംസ്ക്കാരവും ശോഷിച്ചു ശക്തിഹീനമായി ഭവിച്ചുകൊണ്ടിരിക്കുന്നു. ദൈവബോധവും സ്വഭാവസംസ്ക്കാരവും കൈവരുത്തുന്നതിനു് കന്യകമറിയാമിനുണ്ടായിരുന്ന കഴിവു്—ദൈവിക കാര്യങ്ങളെ ഹൃദയത്തിൽ സംഗ്രഹിച്ചു ധ്യാനിക്കുന്നതിനും ആന്തരീയ മൗനം പാലിക്കുന്നതിനുമുള്ള കഴിവു്—നമുക്കും ഒഴിച്ചുകൂടാത്തതാണു്. യുവജനങ്ങളുടെ പരിശീലനത്തിൽ കായികാഭ്യാസങ്ങൾക്കും യുദ്ധമുറകൾക്കും മുൻഗണന നൽകാൻ സന്നദ്ധമായ ഇന്നത്തെ തലമുറ ആന്തരീയ മൗനവും ചിന്താശീലവും ആത്മീയത്വവുംകൂടി പരിശീലിക്കാത്തപക്ഷം മണ്ണു കുറവായ പാറപ്പുറത്തു വീണ വിത്തുപോലെ നമ്മുടെ തലമുറ തഴച്ചുവളരുന്നതോടൊപ്പം തന്നെ തളർന്നുവീഴുകയും ചെയ്യും. മതത്തിനായാലും സംസ്ക്കാരത്തിനായാലും ആന്തരീയത്വവും ആഴവും ഒഴിച്ചുകൂടാത്തതാണു്. മൗനമായി ചിന്തിക്കുവാനും പ്രാത്ഥിക്കുവാനും ആത്മീയ തപോവ്രതം അനുഷ്ഠിക്കുവാനും ഓരോ ദിവസവും നാം സമയമുണ്ടാക്കണം. ഏററവും ഉന്നതമായ ആ കലയിൽ നാം വിദഗ്ദ്ധരായിത്തീരണം. കന്യകമറിയാമിന്റെ മഹനീയ മാതൃകയെ അനുകരിച്ചു വിശുദ്ധിയിൽ വളരാൻ ദൈവം നമ്മെ സഹായിക്കട്ടെ.

മുൻവ്യവസ്ഥ.

രോഗികളായ വൈദികരെ സ്വന്തം വസതിയിൽ ഇരുന്നുകൊണ്ട് ദിവ്യബലിയർപ്പിക്കാൻ അനുവാദം നൽകുന്നതു മുതൽ വിവാഹങ്ങൾ സംബന്ധിച്ച ചില്ലറ തടസ്സങ്ങൾ മാററിക്കൊടുക്കുന്നതിനുള്ള അധികാരം നൽകുന്നതുവരെയുള്ള കാര്യങ്ങൾ ഇതിൽ ഉൾപ്പെടുന്നു.

ഇതുവരെ കർദ്ദിനാൾമാർക്ക് മാത്രം അനുവദിച്ചിരുന്ന ഒരു പ്രത്യേകാവകാശവും ലോകത്തിലെ എല്ലാ ബിഷപ്പുമാർക്കും നൽകിയിരിക്കുന്നു. സ്ഥലത്തെ ബിഷപ്പ് വ്യക്തമായി എതിർപ്പു പ്രകടിപ്പിക്കാത്തപക്ഷം ലോകത്തിന്റെ ഏതു ഭാഗത്തും മതപ്രസംഗവും കമ്പസാരവും നടത്തുന്നതിനുള്ള അധികാരമാണിതു്.

## ആധുനികപ്രചരണമാധ്യമങ്ങളുടെ ഉപയോഗം

കത്തോലിക്കാസഭ ആധുനിക പ്രചരണമാർഗ്ഗങ്ങൾ (റേഡിയോ, ടെലിവിഷൻ, പത്രം, ഫിലിം) ഉപയോഗിക്കുന്നതു സംബന്ധിച്ച ഒരു കല്പനസ്സ് വത്തിക്കാൻ എക്യുമെനിക്കൽ കൗൺസിൽ അംഗീകാരം നൽകിയിരിക്കുന്നു.

സുവിശേഷപ്രചരണത്തിനു കത്തോലിക്കാസഭ ആധുനികമാർഗ്ഗങ്ങൾ ഉപയോഗിക്കണമെന്ന് രണ്ടദ്ധ്യായങ്ങളുള്ള ഈ കൽപ്പന നിർദ്ദേശിക്കുന്നു.

പത്രവും റേഡിയോയും ടെലിവിഷനും ഫിലിമും മനുഷ്യവർഗ്ഗത്തിന്റെ നന്മയ്ക്കുവേണ്ടി ഉപയോഗിക്കണമെന്നും പത്രാധിപന്മാരും സിനിമാ നിർമ്മാതാക്കളും നടന്മാരും തൊഴിൽപരമായ പെരുമാററത്തിനുള്ള ധാർമ്മികച്ചട്ടങ്ങൾ തയ്യാറാക്കണമെന്നും കൽപ്പന നിർദ്ദേശിച്ചിരുന്നു.

ഇപ്പോഴത്തെ കൗൺസിലിൽ കത്തോലിക്കാ ബിഷപ്പുമാർ അംഗീകാരം നൽകുന്ന രണ്ടാമത്തെ നക്കൽ കല്പനയാണിതു്. ലിററർജിയെ സംബന്ധിച്ച ആദ്യകൽപ്പന നേരത്തേ കൗൺസിൽ അംഗീകരിക്കുകയുണ്ടായി.

പ്രചരണമാർഗ്ഗങ്ങളെ സംബന്ധിച്ച കൽപ്പന 503—നെതിരെ 1598 വോട്ടുകളോടെയാണ് കൗൺസിൽ പാസ്സാക്കിയതു്.

### എതിർപ്പ്

കൽപ്പനയ്ക്കെതിരായി വോട്ടു ചെയ്യണമെന്നാവശ്യപ്പെടുന്ന ലഘുലേഖകൾ സെൻറ് പീറ്റേഴ്സ് ബസ്‌ലിക്കായുടെ കവാടത്തിൽ വിതരണം ചെയ്യപ്പെടുന്നതിൽ കൗൺസിൽ പ്രിസൈഡിംഗ് കമ്മീഷനിലെ സീനിയർ അംഗമായ കർദ്ദിനാൾ യൂജിൻ ടിസറൻറ് പ്രതിഷേധം പ്രകടിപ്പിച്ചു. എന്നാൽ ലഘുലേഖയിൽ പേരുവന്ന ഒരു ബിഷപ്പ് താനതിൽ ഒപ്പുവച്ചിട്ടില്ലെന്നു പ്രസ്താവിച്ചതായി പിന്നീടു പ്രസ്താവിക്കപ്പെട്ടു.

ഇന്ത്യ, ജർമ്മനി, ടാങ്കനിക്ക, പെറു, ദക്ഷിണാഫ്രിക്ക, ആസ്ത്രേലിയ എന്നിവ ഉൾപ്പെടെ അനേകം രാജ്യങ്ങളിലെ 23 ബിഷപ്പുമാരുടെ ഒപ്പുകൾ പെററീഷനിൽ ഉണ്ടായിരുന്നതായി കൗൺസിൽ കേന്ദ്രങ്ങൾ പറഞ്ഞു.

കൽപ്പനയുടെ ടെക്സ്റ്റ് ഒരു എക്യുമെനിക്കൽ കൗൺസിലിനും ക്രിസ്ത്യാനികൾക്കും യോജിച്ചതല്ലെന്നും കൽപ്പന പുറപ്പെടുവിക്കപ്പെട്ടാൽ കൗൺസിലിന്റെ അധികാരം ചോദ്യം ചെയ്യപ്പെടുമെന്നും ലഘുലേഖകൾ പറഞ്ഞു.

## സാമൂഹ്യപ്രശ്നങ്ങൾ പരിഹരിക്കണം

സാമൂഹ്യപ്രശ്നങ്ങളെ നേരിടുന്നതിലും, ദാരിദ്ര്യത്തോടു സമരം ചെയ്യുന്നതിലും കത്തോലിക്കാസഭ മററു സഭകളുമായി സഹകരിക്കണമെന്ന് കർദ്ദിനാൾ ഗ്രാഷ്യസ് തിരുമേനി വത്തിക്കാൻ എക്യുമെനിക്കൽ കൗൺസിലിൽ ആവശ്യപ്പെട്ടിരിക്കുന്നു.

ദരിദ്രരെ സഹായിക്കുന്നതിൽ ഒന്നിച്ച് പ്രവർത്തിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി കൗൺസിലിന്റെ മുമ്പാകെയുള്ള ഒരു നക്കൽകല്പന തൃപ്തികരമാം വിധം ഉറപ്പിച്ചു പറയുന്നില്ലെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ക്രിസ്തീയഐക്യം വളർത്തുവാനുള്ള നടപടികളെപ്പററിയുള്ള നക്കൽ കല്പനയുടെ രണ്ടാം അദ്ധ്യായത്തെയാണ് അദ്ദേഹം പരാമർശിച്ചതു്.

ലോകത്തിൽ ഇന്ന് മനുഷ്യനനുയോജ്യമല്ലാത്ത പരിത:സ്ഥിതികളിൽ ജീവിക്കുന്ന 15 കോടി കുടുംബങ്ങളുണ്ടെന്നും, അധിക ധനവും, ഒരു ന്യൂനപക്ഷത്തിന്റെ കൈകളിലാണെന്നും ഗ്രാഷ്യസ് തിരുമേനി പറഞ്ഞു.

"വിഭജിതമായ ഒരു ക്രിസ്തുമതത്തിനു് നേരിടുവാൻ കഴിയാത്തവണ്ണം ലോകം ശക്തിമത്താണെ"ന്ന് ഒരു അകത്തോലിക്കാ ബിഷപ്പ് പറഞ്ഞ വാക്കുകൾ താനൊരിക്കലും മറന്നിട്ടില്ലെന്നു തിരുമേനി പറഞ്ഞു.

കൗൺസിലിന്റെ അടുത്ത സമ്മേളനം "ആധുനികലോകത്തിലെ സഭ" എന്ന വിഷയത്തെപ്പററിയുള്ള ഒരു ചർച്ചയോടെ ആരംഭിക്കണമെന്ന് മാർപാപ്പാതിരുമേനിയോടഭ്യർത്ഥിക്കുവാൻ തിരുമേനി ആവശ്യപ്പെട്ടു.

---

## ബൈബിൾഭാഗങ്ങളടങ്ങിയ തുകൽച്ചുരുൾ

എൺപത്തിഒന്നു മുതൽ എൺപത്തഞ്ചു വരെയുള്ള ദാവീദിന്റെ സങ്കീർത്തനങ്ങൾ അടങ്ങിയ ഒരു ചുരുൾ ചാവുകടലിനടുത്തുള്ള മസാഡാ എന്ന സ്ഥലത്തുനിന്നു കണ്ടുകിട്ടിയിരിക്കുന്നു.

മസാഡായിലുള്ള ഹേറോദോസിന്റെ കോട്ടയിൽ നിന്നാണ് ചുരുളുകൾ കണ്ടു കിട്ടിയതു്. ക്രിസ്തുവർഷം 70—ൽ ടൈററസ് യറുശലേം ദേവാലയം നശിപ്പിച്ചതിനെത്തുടർന്നു യഹൂദന്മാർ പലസ്ഥീനിലെ റോമൻ മേധാവികളോടു മൂന്നു കൊല്ലത്തോളം ചെറുത്തു നിന്നതു് പ്രസ്തുത കോട്ടയിൽ താമസിച്ചുകൊണ്ടാണ്.

സങ്കീർത്തനച്ചുരുളിനോടൊപ്പം മറെറാരു ചുരുളും കണ്ടുകിട്ടിയിട്ടുണ്ട്. തുകൽ ചുരുളുകളാണ് രണ്ടും. കോട്ടയുടെ വടക്കുപടിഞ്ഞാറെ മതിൽക്കെട്ടിനുള്ളിലെ ഒരു മുറിയിൽ നിന്നാണ് ചുരുളുകൾ കണ്ടെടുത്തതു്. രണ്ടാം യറുശലേം ദേവാലയത്തിന്റെ കാലത്തു രചിക്കപ്പെട്ട(ബി. സി. 516 മുതൽ ക്രിസ്തുവർഷം 70 വരെയുള്ള കാലഘട്ടം.) ഒരു ബൈബിൾ ചുരുൾ ലഭിക്കുന്നതു് ഇതാദ്യമായിട്ടാണ്. ഇപ്പോൾ ലഭിച്ചിട്ടുള്ള ചുരുൾ പ്രസ്തുത കാലഘട്ടത്തിന്റെ അവസാനത്തോടടുത്തു രചിക്കപ്പെട്ടതായിരിക്കണം എന്നു കരുതപ്പെടുന്നു. ഇതിലെ ലിപികൾ ചാവുകടൽ ചുരുളുകളിലെ ലിപികളോടു സമാനമായിട്ടുള്ളതാണ്. (പ്രസിദ്ധമായ ചാവുകടൽ ചുരുളുകൾ യെറിഹോയ്ക്കടുത്തുള്ള ഗുഹകളിൽനിന്ന് ബദുഡിൻ അറബികളാണ് കണ്ടെടുത്തതു്) സങ്കീർത്തനച്ചുരുളുകളിലെ ഇതുവരെ ഗ്രഹിക്കുവാൻ കഴിഞ്ഞിടത്തോളം ഭാഗങ്ങൾക്ക് പരമ്പരാഗതമായ ഹീബ്രു ബൈബിളിലെ ഭാഗങ്ങളുമായി ഏകദേശം സാമ്യമുണ്ട്.

സങ്കീർത്തനച്ചുരുൾ കണ്ടുകിട്ടിയ മുറിയിൽ നിന്നുതന്നെ ലാററിൻഭാഷയിൽ പാപ്പിറസിൽ എഴുതപ്പെട്ട 4 രേഖകളും കണ്ടു കിട്ടിയിട്ടുണ്ട്. മൂന്നു വർഷത്തോളം റോമാക്കാരോട് എതിർത്തുനിന്ന യഹൂദയോദ്ധാക്കൾ താമസിച്ചിരുന്ന മുറികളിലൊന്നാണിതു്. അപൂർവനിധികളടങ്ങിയ പ്രസ്തുത മുറിയിൽനിന്നും 17 ശേക്കലുകളും(യഹൂദന്മാരുടെ ഒരു നാണയവും ശുക്കവും) കണ്ടു കിട്ടിയിട്ടുണ്ട്. അവയിൽ "ഇസ്രായേലിലെ ശേക്കൽ "വിശുദ്ധ യറുശലേം" എന്നും എഴുതപ്പെട്ടിട്ടുണ്ട്. മുറിയുടെ മറെറാരു ഭാഗത്തുനിന്നും പാത്രങ്ങൾ, ആയുധങ്ങൾ യുദ്ധത്തിനുപയോഗിക്കുന്ന കവചങ്ങളുടെ ഭാഗങ്ങൾ തുടങ്ങിയവയും കണ്ടെടുക്കുവാൻ കഴിഞ്ഞു. ഹേറോദോസിന്റെ കൊട്ടാരത്തിന്റെ അവശിഷ്ടങ്ങൾ പൂർണ്ണമായി കുഴിച്ചെടുത്തിട്ടുണ്ട്. ലണ്ടനിലെ ഒബ്സർവർ പത്രത്തിന്റെ സഹകരണത്തിൽ ഇംഗ്ലണ്ടിലെ വുൾഫ്സൺ ഫൗണ്ടേഷൻ സംഘടിപ്പിച്ച ഗവേഷകസംഘമാണ് ഈ കണ്ടു പിടുത്തങ്ങൾ നടത്തിയതു്

# റഡാർ: വ്യോമരക്ഷയിൽ വിപ്ളവമുണ്ടാക്കിയ ബ്രിട്ടന്റെ കണ്ടുപിടുത്തം

ഡനിസ് ബാർഡൻസ്

അതിർത്തി സംരക്ഷണത്തിനുള്ള പുതിയ റഡാർ ഉപകരണങ്ങൾ ഉപയോഗിക്കുന്നതിനു് ഇന്ത്യക്കാരെ പരിശീലിപ്പിക്കുകയെന്നതായിരുന്നു ഈയിടെ നടത്തിയ ശിക്ഷാ എന്ന വ്യോമാഭ്യാസത്തിന്റെ മുഖ്യോദ്ദേശങ്ങളിലൊന്നു്. ആദ്യമായി ബ്രിട്ടനിൽ വികസിപ്പിച്ചെടുത്ത റഡാർ 1941—43-ൽ ഹിററ്ലർ ഇടതടവില്ലാതെ ബ്രിട്ടന്റെ നേർക്കു നടത്തിയ വിമാനാക്രമണകാലത്തും പിന്നീടു് രണ്ടാംലോകമഹായുദ്ധത്തിൽ മുഴുവനും വിലയേറിയ ഒന്നാണെന്നു് തെളിഞ്ഞു. ഇതു് വ്യോമയുദ്ധതന്ത്രത്തിൽ വമ്പിച്ച മാററം വരുത്തി. റഡാറിന്റെ വികസനവും അതിനു് യുദ്ധകാലത്തും സമാധാനകാലത്തുമുള്ള വിവിധോപയോഗങ്ങളുമാണു് ഈ ലേഖനത്തിൽ വിവരിക്കുന്നതു്:-

യോർക്ക്ഷയറിലെ ഫ്ളയിങ്ങ് ഡയിൽസ് എന്ന സ്ഥലത്തു് സങ്കീർണ്ണവും വിലക്ഷണവും കെട്ടുകഥകളിൽമാത്രം വിവരിച്ചു കേട്ടിട്ടുള്ളതും ഭാവനാതീതവുമായ ഒരെടുപ്പു് വേഗത്തിൽ രൂപം പ്രാപിച്ചു വരുന്നുണ്ടു്. 4,20,00,000 പവൻ (56 കോടി ക.) ചെലവു ചെയ്തു് ബാല്ലിസ്റ്റിക് മിസ്സിലുകളുടെ ആക്രമണം നാലുമിനിട്ടു് മുൻകൂട്ടി അറിയിക്കാൻവേണ്ടി ഉണ്ടാക്കുന്ന ഒരുസജ്ജീകരണമാണിതു്. ഈസമയത്തിനുള്ളിൽ ബോംബർ കമാൻഡിങ്ങ് മിസ്സിലുകളെ നേരിടാനുള്ള നടപടികളവലംബിക്കാൻ കഴിയും. ഇതു് ആക്രമണത്തിൽനിന്നു് രക്ഷപ്പെടാൻ കഴിയുമെന്നുള്ളതിനു് ഗണ്യമായ ഉറപ്പാണു്.

ഇതേ കേന്ദ്രത്തിനു് അമേരിക്കൻ ഐക്യനാടുകളെ ഉദ്ദേശിച്ചിട്ടുള്ള ആക്രമണത്തെ കുറിച്ചു് 15 മിനിട്ടു മുമ്പു് അറിയിപ്പു നൽകാൻ കഴിയും. ഇതിന്റെ നിർമ്മാണച്ചെലവിൽ ഒരു പങ്കു് അമേരിക്കയാണു് വഹിക്കുന്നതു്.

## ഭക്ഷണം ചൂടാക്കാം

അതേസമയത്തു് റഡാറിനു കൂടുതൽ ഗാർഹികമായ ചില വശങ്ങളുമുണ്ടു്. ഈയിടെ ഒരു എലക്ട്രോണിക്ക് എൻജിനീയറിംഗ് സ്ഥാപനം ഒരു റഡാർ ഹീററർ വികസിപ്പിച്ചെടുക്കുകയുണ്ടായി. നേരത്തെക്കൂട്ടി തണുപ്പിച്ചെടുത്തിട്ടുള്ള ഭക്ഷ്യവസ്തുക്കളെ പറഞ്ഞുതീരുന്നതിനുമുമ്പു് ചൂടാക്കിയെടുക്കാൻ കഴിയുന്ന ഈ ഉപകരണത്തിനു് 500 പവനേ വിലയുള്ളു. അങ്ങനെ പ്ളേററിൽവച്ചിരിക്കുന്ന തണുപ്പിച്ചെടുത്ത ഭക്ഷണത്തിനു് ഒരു ബൽററിലൂടെ കുക്കറിൽ കയറി ഇറങ്ങിവരുമ്പോൾ പൊള്ളുന്ന ചൂടുണ്ടായിരിക്കും. ഈ കണ്ടുപിടുത്തം ചൂടുള്ള ആഹാരം ഉണ്ടാക്കിയെടുക്കാൻ സൗകര്യമില്ലാത്ത റസ്റ്റാറന്റുകൾക്കു് ഒരനുഗ്രഹമായിരിക്കുമെന്നതിനു സംശയമില്ല.

എന്താണു് ഈ റഡാർ? ''റേഡിയോ ഡിടക്ടിങ്ങ് ആൻഡ് റേഞ്ചിംഗ്'' എന്ന വാക്കുകളുടെ ഹ്രസ്വരൂപമാണതു്. റേഡിയോ തരംഗങ്ങളുടെ സഹായംകൊണ്ടു് നിശ്ചലമായിരിക്കുന്നതോ ചലിക്കുന്നതോ ആയ ഒരു വസ്തുവിന്റെ സ്ഥാനം കണ്ടുപിടിക്കുകയെന്നതാണു് ഈ ഏർപ്പാടു്. അകലത്തിലിരിക്കുന്ന ലക്ഷ്യങ്ങളുടെ ദൂരവും ദിക്കും അവയിലേക്കു് റേഡിയോതരംഗങ്ങളയയ്ക്കുമ്പോൾ ലഭിക്കുന്ന റേഡിയോ പ്രതിധ്വനികൾ അളന്നു കണ്ടുപിടിക്കുന്നു.

## കപ്പലുകളിൽ

ലണ്ടനിലെ ഡക്കാ റഡാർ ലിമിററഡ് ആണു് റഡാർ ഘടിപ്പിച്ചിട്ടുള്ള ലോകത്തിലെ കപ്പലുകളിൽ പകുതിക്കും 41 രാജ്യങ്ങളിലെ നാവികസേനയ്ക്കും ഉപകരണങ്ങൾ സപ്ളൈ ചെയ്തിട്ടുള്ളതു്. ഈ കമ്പനി 12,000—ൽപരം റഡാർ സജ്ജകൾ വിററഴിക്കുകയുണ്ടായി. അതേയവസരത്തിൽ മാർക്കോണീ ഇന്റർനാഷനൽ മറൈൻ നാൽപ്പതിനായിരത്തിൽപരം എലക്ട്രോണിക് യൂണിററുകൾ കപ്പലുകൾക്കു് വാടകയ്ക്കു കൊടുത്തിട്ടുണ്ടു്.

ലോകത്തു് ഇദംപ്രഥമമായി ഒരു തുറമുഖത്തിനു് റഡാ[ർ] വ്യവസ്ഥ ഉണ്ടായതു് ലിവർപ്പൂളിനാണു്. സ്പെറി ജൈ[റോ]സ്ക്കോപ്പ് കമ്പനിക്കാരാണു് ഇതു സ്ഥാപിച്ചതു്. പക്ഷേ വി. എച്ച്. എഫ്. റേഡിയോ ടെലിഫോണിലൂടെയും റഡാറിന്റെയും കഴിവുകളുപയോഗപ്പെടുത്തിക്കൊണ്ടു് കപ്പൽഗതാഗതസംബന്ധമായ വിവരങ്ങൾ നൽകിത്തുടങ്ങിയ ലോകത്തിലെ ആദ്യത്തെ തുറമുഖം സതാംപ്ടണായിരുന്നു.

തുറമുഖത്തിനുള്ളിലും നദിയിലും കപ്പലുകളോടിക്കാ[ൻ] ബ്രിട്ടനിൽ റഡാർ കൂടുതൽ കൂടുതലായി ഉപയോഗപ്പെടുത്ത[ി] വരികയാണു്. തുറമുഖക്കാവൽ നിർവഹിക്കുന്ന ഒരു ഡക്ക[ാ] റഡാർ, ഗതാഗതവകുപ്പുമന്ത്രി കഴിഞ്ഞവർഷം ഔദ്യോഗി[ക]മായുൽഘാടനം ചെയ്യുകയുണ്ടായി. ബ്രിട്ടനിൽ പൂർത്തിയാ[]ക്കപ്പെടുന്ന ഏററവും പരിഷ്കൃതമായ ഈ റഡാർസജ്ജ [] ഡ്വേനദി തേംസ് നദീമുഖവുമായി യോജിക്കുന്നിടത്തു സ്ഥാപിച്ചിരിക്കുന്നു. കേംബ്രിഡ്ജിലെ പൈ ടെലികമ്മ്യൂണിക്കേഷൻകാർ നൽകിയ ഡബ്ളിയു. എച്ച്. എഫ്. റേഡിയോ ടെലിഫോണിയുമായി ഇതിനെ ഘടിപ്പിച്ചി[ട്ടു]ണ്ടു്. ഗ്രെയിൻദ്വീപിലെ കെൻറു് എണ്ണസംസ്ക്കരണശാല നിമിത്തം നദിയിലൂടെയുള്ള എണ്ണക്കപ്പലുകളുടെ വർദ്ധമാനമായ പോക്കുവരവിനെത്തുടർന്നാണു് ഇത്തരമൊരു ആധുനിക സജ്ജയുടെ ആവശ്യം നേരിട്ടതു്.

ലണ്ടനിലെ തുറമുഖാധികാരികളും അതിന്റെ തേംസ് നാവിഗേഷൻ സർവീസിനു് റഡാർ ഉപയോഗപ്പെടുത്ത[ി] വരുന്നു. നാവികർക്കു് ദ്രുതവും കൃത്യവുമായ സേവനം ന[ൽ]കുന്ന ഇത്തരമൊന്നു് ലോകത്തിലെ മറെറാരു തുറമുഖങ്ങളിലു[]മില്ല.

## പുതിയ ഉപയോഗങ്ങൾ

1961—ൽ ബ്രിട്ടൻ 1,40,00,000 പവന്റെ(186.6 കോടി ക. യുടെ) റഡാറും നാവിഗേഷൻ ഉപകരണങ്ങളും ഉൽപ്പാദിപ്പിച്ചു. റഡാറിന്റെ പുതിയ ഉപയോഗങ്ങൾ അടിക്കടി കണ്ടുപിടിക്കപ്പെട്ടുകൊണ്ടിരിക്കുകയാണു്. മാൽവേണിലെ റോയൽ റഡാർ എസ്റ്റാബ്ളിഷ്മെൻറിൽ വിലയേറിയ ഗവേഷണങ്ങൾ നടത്തിവരുന്നു.

നേരിയ റഡാർ കിരണങ്ങൾ നേരെ മേൽപ്പോട്ടേക്ക[ു] അയച്ചു് 30,000 അടി ഉയരം വരെയ്ക്കുള്ള അന്തരീക്ഷം പരിശോധിക്കാനും മേഘത്തിന്റെ ഘടനയും മഴ, ഹിമപാതം, മഞ്ഞുകട്ട എന്നിവയുടെ വിന്യാസവും മനസ്സിലാക്കാനു[ള്ള] ഒരു വിദ്യ ഇപ്പോൾ അവിടെ വികസിപ്പിച്ചെടുത്തുവരി[ക]യാണു്. ഒരു ശസ്ത്രക്രിയാവിദഗ്ദ്ധനെ സംബന്ധിച്ചി[]ത്തോളം എക്സ്റേയ്ക്കു് എത്രത്തോളം പ്രാധാന്യമുണ്ടോ അ[ത്ര] കണ്ടു് പ്രാധാന്യമുണ്ടായിരിക്കും വാനശാസ്ത്രജ്ഞന്മാർക്കു് ഇ[ൗ] പുതിയ ഉപകരണംകൊണ്ടു്.

## ട്രാൻസിസ്റ്റർ

ഡക്കാകമ്പനിക്കാർ ഈയിടെ സുപ്രധാനമായ ഒര[റി]യിപ്പു പുറപ്പെടുവിച്ചു. ലോകത്തിലാദ്യത്തെ ട്രാൻസിസ്റ്റ[ർ] മെറീൻ റഡാർ അവർ നിർമ്മിക്കുകയും പരീക്ഷിക്കുക[യും] ചെയ്യുന്നു്. ട്രാൻസിസ്റ്ററുപയോഗിക്കുന്നതുകൊണ്ടു് വമ്പി[ച്ച] പ്രയോജനങ്ങളുണ്ടു്. സാധാരണയുണ്ടാക്കപ്പെടുന്ന സെററുക[ൾ] ഭാരിച്ചവയും കൂടുതൽ സ്ഥലമാവശ്യമുള്ളതുമാണു്. തന്നി[]മിത്തം ചെറിയ കപ്പലുകൾക്കു് അവ ഉപയോഗിക്കാൻ വ[] ഇനിയിപ്പോൾ റഡാർ കൂടുതൽ കപ്പലുകളിൽ ഉപയോഗി[] തുടങ്ങും. ട്രാൻസിസ്റ്റർ റഡാർ സെററുകൾ വിദ്യുച്ഛക്[തി]

ചർച്ച്‌വിക്കി[]

# ഹാനോക്കും കുടുംബവും

സി. ഈ. ജി.

അന്നു് ഞാൻ ഒരു ഗ്രാമീണ ഇടവകയിൽ വികാരിയായി ജോലി ചെയ്യുകയായിരുന്നു. താമസം ദേവാലയ പരിസരത്തിലുള്ള പാഴ്സനേജിലും. കൊയ്ത്തുകാലം ആരംഭിച്ചിരുന്നു. കൊയ്ത്തു പ്രതീക്ഷിച്ചു ദൂരെ സ്ഥലങ്ങളിൽനിന്നു അനേക കുടുംബങ്ങൾ ആ ഗ്രാമത്തിലുള്ള ധനിക കുടുംബ പരിസരങ്ങളിലെത്തി താമസിക്കുക എല്ലാവർഷവും പതിവാണു്. ഈ സാധു കുടുംബങ്ങൾ കൊയ്ത്തുകഴിവോളം കുടിൽ കെട്ടി താമസിക്കുകയും കൊയ്ത്തുകാലം കഴിഞ്ഞാൽ സ്വഭവനങ്ങളിലേക്കു മടങ്ങുകയും ചെയ്തിരുന്നു. അങ്ങനെ ആ വർഷം വന്നു ചേർന്ന കുടുംബങ്ങളിൽ ഞാൻ ജോലി ചെയ്തുകൊണ്ടിരുന്ന ദേവാലയത്തിനു സമീപമുള്ള എന്റെ ഇടവകയിലെ ഒരു സാധാരണ ഭവനത്തിലെത്തിയ ഒരു കുടുംബം എന്റെ ശ്രദ്ധ പ്രത്യേകം ആകർഷിച്ചു.

ക്രൈസ്തവരായ ആ കുടുംബാംഗങ്ങൾ സാമാന്യം വൃത്തിയായി വസ്ത്രധാരണം ചെയ്തിരുന്നു. പ്രായം കൊണ്ടു് ഏതാണ്ടൻപതിനോടടുത്തവരായിരുന്നു കുടുംബനാഥനായ ഹാനോക്കും ഭാര്യ മറിയാമും. അവരുടെ നാലു സന്താനങ്ങൾ— മൂന്നു പുത്രന്മാരും ഒരു പുത്രിയും—പത്തു മുതൽ പതിനഞ്ചു വരെ പ്രായമുള്ളവരായിരുന്നു. എന്റെ ഇടവകക്കാരനോടായി ഏതാണ്ടു് ഉടമസ്ഥാവകാശം ഉള്ളവരെപ്പോലെ അവർ പറഞ്ഞു. "ഞങ്ങൾ ഇന്നു മുഴുവൻ യാത്ര ചെയ്യുക ആയിരുന്നു. കൊയ്ത്തിനു പററിയ സ്ഥലമായി ഞങ്ങൾ നിങ്ങളുടെ വയൽ തിരഞ്ഞെടുത്തു "

എന്റെ ഇടവകക്കാരനായ ഗൃഹനാഥൻ അത്ര സന്തോഷപൂർവമല്ല ആ അഭിപ്രായ പ്രകടനം ശ്രവിച്ചതും സമ്മതം മൂളിയതും; എങ്കിലും ഹാനോക്കും കുടുംബവും അവിടെത്തന്നെ കൊയ്ത്തുകാലം ചെലവഴിക്കുവാൻ തീരുമാനിച്ചു. മറിയാമും സന്താനങ്ങളും നല്ല ജോലിക്കാരാണെന്നും അപ്രാപ്തനായ ഹാനോക്കു പകുതി കൂലിക്കു് ജോലി ചെയ്തുകൊള്ളുമെന്നും അവർ വാദിച്ചു; മാത്രമല്ല ഹാനോക്കു് ഒഴിച്ചു് ശേഷമുള്ളവരും നിരക്കു കൂലിയിൽനിന്നു കുറഞ്ഞ കൂലിക്കു വേല ചെയ്തുകൊള്ളാമെന്നു ഭരമേററു. അവർ ഒരു സൗജന്യമേ ആവശ്യപ്പെട്ടുള്ളു—താമസിക്കുന്നതിനു ഒരു ചെറുകുടിൽ മാത്രം.

ഏതു വിധവും നാലു നയാപൈസാ ലാഭിക്കുന്നതിൽ തല്പരനായിരുന്ന എന്റെ ഇടവകക്കാരൻ. കന്നുകാലികളെ വെളിയിൽ കെട്ടിയിട്ടു് അവയുടെ ഉപയോഗാർത്ഥം നിർമ്മിക്കപ്പെട്ടിരുന്ന ചെറിയ എരുത്തിൽ അവർക്കു വിട്ടു കൊടുത്തു. വേനൽക്കാലമായിരുന്നതിനാൽ കന്നുകാലികളെ വെളിയിൽ സൂക്ഷിക്കുന്നതിനു് പ്രയാസമുണ്ടായിരുന്നില്ല. നിമിഷവേഗത്തിൽ അതൊരു ചെറുഭവനമായി രൂപാന്തരപ്പെട്ടു. എരുത്തിലും പരിസരങ്ങളും അടിച്ചുവാരി വൃത്തിയാക്കി നിത്യോപയോഗാർത്ഥം കൊണ്ടുവന്നിരുന്ന അത്യാവശ്യസാധനങ്ങൾ എത്രയും വേഗം അതതിനുതകുന്ന സ്ഥാനങ്ങളിൽ നിക്ഷേപിച്ചു. ആ ചെറിയ എരുത്തിൽ വൃത്തി ആക്കുന്നതിലും മററും അവർ കാണിച്ച ശ്രദ്ധ ഭവനനായികയെ അത്ഭുതപ്പെടുത്തി.

ഒരു ദിവസത്തെ ജോലികൊണ്ടു തന്നെ മറിയാമും മക്കളും അന്നേയോളം അവിടെ വന്നിട്ടുള്ള എല്ലാ ജോലിക്കാരെക്കാളും സമർത്ഥരായ കൊയ്ത്തുകാരാണെന്നു ഗൃഹനാഥനു ബോദ്ധ്യമായി. ഹാനോക്കിന്റെ ജോലി അവർ ആദ്യമേ പറഞ്ഞിരുന്നതുപോലെ മന്ദഗതിയിലായിരുന്നു. നഗരപ്രാന്തങ്ങളിൽ ജനിച്ചു വളർന്ന ഹാനോക്കിനു് കൊയ്ത്തോ വയലിലെ ഇതരജോലികളോ വശമില്ലായിരുന്നു. എന്നാൽ നെൽപാടങ്ങളിലായിരുന്നു മറിയാം ജനിച്ചതും വളർന്നതും പണി എടുത്തതും. ഹാനോക്കു് നഗരജീവിതം ഇഷ്ടപ്പെട്ടിരുന്നു; മറിയയോ ഗ്രാമജീവിതവും വയലിലെ ജോലികളും. നഗരജീവിതത്തിലുള്ള വിരസത മറിയാം ഒരു സന്ദർഭത്തിൽ പോലും പ്രദർശിപ്പിച്ചിരുന്നില്ലെങ്കിലും ഹാനോക്കിനതറിയാമായിരുന്നു. നഗരജീവിതഫലമായി മറിയാം ഉന്മേഷമില്ലാത്തവളായി ക്ഷീണഗാത്രയായി രൂപാന്തരപ്പെട്ടു തുടങ്ങിയിരുന്നു. അതിന്റെ ഫലമായിട്ടാണു് നാലു വർഷം മുമ്പു മുതൽ കൊയ്ത്തുകാലം ഗ്രാമപ്രദേശത്തു വ്യയം ചെയ്യുവാൻ ഹാനോക്കു സ്വന്ത നിലയിൽ തീരുമാനമെടുത്തതും അതൊരു വാർഷികപരിപാടിയായിത്തീർന്നതും. ഗ്രാമജീവിതം താൻ ഒരിക്കലും ഇഷ്ടപ്പെടുന്നില്ലെന്നു ഹാനോക്കു ഒരവസരത്തിൽ പറയുകയുണ്ടായി. തവളകളുടെ കരച്ചിൽ ഒഴിച്ചാൽ നിശാവേളകളിൽ ഗ്രാമപ്രദേശത്തനുഭവപ്പെടാറുള്ള നിശ്ശബ്ദത അവൻ ലേശവും ഇഷ്ടപ്പെട്ടിരുന്നില്ല. ഹാനോക്കിന്റെ രണ്ടു പുത്രന്മാരുടെ മനോഭാവം പിതാവിന്റേതിനോടു അനുരൂപമായിരുന്നു. ഇതൊക്കെയാണെങ്കിലും അവർ അവരുടെ അഭിപ്രായഗതി മറിയാമിനോടു പറഞ്ഞിരുന്നില്ല. മറിയാമാകട്ടെ ഈ മൂന്നു മാസക്കാലം അതീവ സന്തുഷ്ടയായിരുന്നു.

"ചിരിക്കുകയും പാടുകയും നഗരജീവിതം താൻ ഇഷ്ടപ്പെടുന്നു എന്നു ഭാവിക്കുകയും ചെയ്തു വർഷകാലദിനങ്ങൾ മറിയാം പിൻതള്ളിയിരുന്നു." ഹനോക്കു പറയുകയായിരുന്നു ഒരവസരത്തിൽ. "വേനൽകാലത്തു് ഗ്രാമീണജീവിതം ഇഷ്ടപ്പെടുന്നു എന്നു ഞങ്ങളും ഭാവിച്ചിരുന്നു. കുടുംബജീവിതത്തിൽ പലതും പങ്കുവയ്ക്കുവാൻ നാം പഠിക്കേണ്ടതുണ്ടു്."

ഹാനോക്കും കുടുംബാംഗങ്ങളും അവരുടെ ഈ വിധമുള്ള സാധാരണജീവിതം മാത്രമല്ല പങ്കു വച്ചിരുന്നതു്; എന്നാലോ ഓരോരുത്തരുടെയും വ്യക്തിപരമായ താല്പര്യങ്ങൾക്കും പരിഗണന നൽകിയിരുന്നു. ഇളയ പുത്രനായ പത്രോസ്സു് പന്തുകളിയിൽ തല്പരനായിരുന്നു. ശേഷമുള്ളവർക്കു് പന്തു കളിയിൽ താല്പര്യമൊന്നുമില്ലായിരുന്നു എങ്കിലും പന്തു കളി കാണുവാനും അങ്ങനെ അവന്റെ സന്തോഷത്തിൽ പങ്കുകൊള്ളുവാനും അവർ ശ്രമിച്ചിരുന്നു. പത്രോസിന്റെ ദൃഷ്ടിയിൽ സമർത്ഥരായ കളിക്കാരോടു കുടുംബാംഗങ്ങൾക്കും ഏതോ കൂടുതൽ മമത അനുഭവപ്പെട്ടിരുന്നു. അതുപോലെതന്നെ അന്ന–അതായിരുന്നു പുത്രിയുടെ പേർ—യുടെ താല്പര്യങ്ങളും കൗതുകവസ്തുക്കളും ഇതര അംഗങ്ങൾക്കും ശ്രദ്ധാർഹമായ കാര്യങ്ങളായിരുന്നു. ആ കുടുംബത്തിലെ ഓരോ അംഗത്തിനും പ്രത്യേക താൽപര്യമുള്ള കാര്യങ്ങളിൽ ഇതര അംഗങ്ങൾ പ്രദർശിപ്പിച്ചിരുന്ന പ്രത്യേകതാൽപര്യം ശ്രദ്ധാർഹമായി എനിക്കു തോന്നി.

ആ ചെറു കുടുംബത്തിനു ഏതെങ്കിലും സാധനം ദാനമായിട്ടോ സൗഹാർദ്ദ പ്രകടനാർത്ഥമോ. നൽകിയാൽ തക്ക സമയത്തു് എന്തെങ്കിലും സാധനം തിരികെ കൊടുക്കുന്ന പതിവു് അലംഘ്യനിയമംപോലെ അവർ പാലിച്ചിരുന്നു ഒരു നാളികേരം കൊടുത്താൽ ഒരുപടല പഴമെങ്കിലും അവർ ഉചിതമായസമയം നോക്കി തിരികെ കൊടുക്കാതിരിക്കുകയില്ല. അതു ചിലപ്പോൾ പച്ചക്കറി സാധനങ്ങളോ നമുക്കിഷ്ടമുള്ളതെന്നവർക്കറിയാവുന്ന ചില്ലറ സാധനങ്ങളോ ആയിരിക്കുമെന്ന വ്യത്യാസമേ ഉള്ളു. "യാതൊന്നും പകരമായി നൽകാതെ എന്തെങ്കിലും സ്വീകരിക്കുന്നതു് നല്ല സ്നേഹിതരെ സമ്പാദിക്കുന്നതിനുള്ള മാർഗ്ഗമല്ല." മൂത്ത പുത്രനായ യോവേൽ പറയുമായിരുന്നു. ഹാനോക്കു് അതിനൊരു വിശദീകരണം നൽകി. "നീ ദരിദ്രനായിരിക്കുമ്പോൾ ലോകത്തിൽ ശേഷമുള്ള സർവരും നിന്നെക്കാൾ ഭാഗ്യശാലികളാണെന്നു ചിന്തിക്കുവാൻ പ്രയാസമില്ല. അതേസമയം സർവരും നിന്നോടു് അൽപമെങ്കിലും കടപ്പെട്ടിരിക്കുന്നു എന്ന ബോധം നിന്നെ സന്തുഷ്ടനാക്കുകതന്നെ ചെയ്യും."

(തുടരും)

---

യുടെ വിനിയോഗം പകുതി കണ്ടു് കുറയ്ക്കുമെന്നതാണു് മറെറാരു മെച്ചം. ശീതീകരണത്തിനുള്ള ഉപകരണങ്ങൾ ഉപയോഗപ്പെടുത്തുകയും വേണ്ട. ഡക്കാക്കമ്പനിക്കു് അമേരിക്കനും ജർമ്മനും ബ്രിട്ടീഷും സ്പെസിഫിക്കേഷനുകളനുസരിച്ചുള്ള സെററുകൾ ഉണ്ടാക്കാൻ കഴിഞ്ഞിരിക്കുന്നു. ആദ്യത്തെ 1000 സെററുകളുടെ ഉല്പാദനം ഇപ്പോൾ നടന്നുകൊണ്ടിരിക്കുകയാണു്. ഇതിൽ പകുതിയിലധികത്തിനും ഓർഡർ ലഭിച്ചിട്ടുണ്ടു്.

(ബി. ഐ. എസ്.)

Reg. No. K. 289 Licence No. 498



# MEXICO 1963: HOPES AND ANTICIPATIONS

## Commission on World Mission and Evangelism begin discussion on Church's Missionary Task today.

**Bishop John Sadiq**

*The first full meeting of the Commission on World Mission and Evangelism of the World Council of Churches will meet in Mexico City, Dec. 8-20. Two hundred church leaders from six continents will study the churches' missionary task today The Rt. Rev. John Sadiq, Anglican Bishop of Nagpur and chairman of the meeting, examines some of the issues facing the conference in this article.*

To talk about the significance of an event which has not yet happened may appear foolish. Seeing visions and dreaming dreams are however, part of our Christian calling. Isaiah in the temple, Ezekiel in the valley of the dry bones, Saul on the road to Damascus, and John on the island of Patmos were granted visions and dreams. William Carey, the cobbler who founded the modern missionary movement, John XXIII, the Roman pontiff, and Martin Luther King, the Negro leader, illustrate this high calling in Christ Jesus.

What, then about the coming meeting in Mexico City of the Commission on World Mission and Evangelism? Since the integration of the International Missionary Council and the World Council of Churches at New Delhi in 1961, the Commission has come to represent a new vision of an old task - proclamation of the Gospel to the ends of the earth that all men may turn to Jesus Christ and be saved.

This is the first full meeting of the Commission. But already there is clear indication that the integration of the two world bodies concerned respectively and primarily with the mission and unity of the Church, has become, on the whole, a fruitful reality. A new outlook and outreach have been provided to the Commission for the carrying out of its mandate.

Will the vision of 'one flock and one shepherd' be helped or hindered by the complex organizational setup of the World Council? It is my hope and prayer that the Commission may be guided by the Holy Spirit to find ways and methods which will not hinder but help the proclamation of the Gospel in the desperately hungry and needy world. The insights gained by the Commission will be of inestimable value to the whole structure of World Council of Churches.

It is my dream that Mexico will explore fresh, relevant and challenging ways of presenting Christ to the world of today. The time in which we live is marked by universal hope and fears. Every day one hears of revolts, strifes, threats of war and actual conflicts. In parts of the world the racial conflict remains unabated. Half the world continues to be hungry, and the rate of population increase remains alarming. In the context of this increase the Christian world is shrinking day by day. Old non-Christian faiths have become renascent. Moral advance is not keeping pace with the march of science. New areas of land and life mock at the poor outreach of the Church.

On the other hand, there are some signs of hope in this century of despair. The Test Ban Treaty, now ratified by all member nations of the United Nations has taken out the sting from the cold war. A new atmosphere has come in the matter of relationship among the churches. Schemes of church union have recently received a new impetus. God has placed in the hands of the churches new instruments of mass media and communications.

The theme of the meeting is both humbling and challenging - God's Mission and our Task. God's mission has been the same since creation. It was made crystal clear in the incarnation, life, teaching, death and resurrection of Jesus Christ. It has become a world reality through the Church by the power of the Holy Spirit.

But what about our task? One of the purposes of the Mexico meeting is to help the churches in their thinking and plans. Given sufficient waiting upon God in worship and Bible-study, given costly missionary intercession, given the speaking of the truth in love, there is no reason why Mexico should not open new vistas of missionary and evangelistic adventure through all available means which God has placed in our hands-literature, broadcasting, committed missionaries, consecrated laity, service to the hungry and the uprooted, centres for the study of non-Christian faiths and confrontation with the living faiths

But this 'titanic task' can be fulfilled only in unity. It is my hope and prayer that all endeavors in Christian unity will receive stimulus and encouragement from the deliberations of the Mexico meeting. The participation of the Orthodox and the presence of official observers from churches not in the World Council will give to this meeting a more ecumenical flavor and meaning. This unity must be inspired by the presence of the Triune God, because it is only through unswerving faith in God, unflagging hope in Christ and unflinching love in the Holy Spirit that we dare to see visions and dream dreams about the Kingdom.

—W. C. C. Information

Printed and published by N. M. Abraham B. A. at the Malayala Manorama Press, Kottayam